# എന്റെ ഭാരതം 4

## ഉള്ളടക്കം

# 1.ഒറീസ്സാതീരം




## ചന്ദകത്തിലെ ശിലായുഗകലകൾ

**ഭുവനേശ്വരിന് അടുത്ത് പൂർവ്വഘട്ടത്തിന് വടക്കു കിഴക്കേ അതിർത്തിയിലാണ് ചന്ദക വൈൽഡ് ലൈഫ്**

സാങ്ചറി. വിന്ധ്യൻ സാൻഡ്സ്റ്റോൺ റീജിയന് സമാനമായ ജിയോമോർഫോളജിക്കൽ പ്രദേശമാണ്. ഒരുകാലത്ത് പൂർവ്വഘട്ടവനങ്ങളുടേയും മദ്ധ്യേന്ത്യൻ എലിഫന്റ് റേഞ്ചിന്റേയും ഭാഗമായിരുന്നു. 193.39 സ്ക്വയർ കിമീ വനം ഖോർദ, കട്ടക്ക് ജില്ലകളിലായി പരന്നു കിടക്കുന്നു. ഇതിന്റെ കേന്ദ്രഭാഗത്ത് ബെഹെന്റ സാഹി, നുാകു, പിത്തക്കയി, ദഹനിഗഢിയ, ദോലകഥാ എന്ന് 5 സ്ഥലങ്ങളിൽ ശബരന്മാരെന്ന ആദിവാസികളാണ് താമസം. ശബരആദിവാസികളിൽ ഗോണ്ട്, കോൾ, മുണ്ട, ശബര, ഗോപാല, ഖണ്ടായത്ത് വിഭാഗങ്ങളുണ്ട്. 52 ഗ്രാമങ്ങളിലായി ഇവർ താമസിക്കുന്നു. ഓരോന്നിനും അവരവരുടേതായ ആചാരം,ജീവിതരീതി, ഭാഷ ഇവ ഉണ്ടെങ്കിലും പൊതുവായി സംവേദനത്തിന് ഒറിയ ഭാഷ ഉപയോഗിക്കുന്നു. 37 ശിലായുഗറോക്ക് ആർട്ട് സ്ഥാനങ്ങൾ ഇവിടെ കണ്ടെത്തി. അതിൽ 12 എണ്ണം ചിത്രങ്ങളോടു കൂടിയ ഗുഹാസങ്കേതങ്ങളാണ്. പാണ്ഡവബക്കാര, ദിയാര ഖോല, ഖായി ഖോല എന്നിവ ഗയലബങ്കയിലും, പാണ്ഡവബക്കാര 3, 6, 7 ഇവ പത്തപൂരിലും , കാലിയതൈലഗുംഫ 1, 2 എന്നിവ ,ചഞ്ചലി ഗുംഫ 2, അനാഹതഗുംഫ 1 ഇവ കുസ്പാംഗിയിലും , ഹാതിഗുംഫ ഭുവനേശ്വരിലെ ഹാത്തിഗുംഫയിലുമാണ്. അദൈ അക്ഷയര നരജിന് അടുത്താണ്

Recently found Rock Art Sites in Coastal Odisha.




ബക്കാർ എന്നാൽ മുറി അഥവാ റൂം. ഈ പേരിൽ നിരവധി സ്ഥാനങ്ങളാണ് ഉള്ളത് എന്നത് ശ്രദ്ധേയമാണ്. കേരളത്തിലും പാണ്ഡവരുടെ നാമത്തിൽ നിരവധി മെഗാലിത്തിക്ക് സ്ഥാനങ്ങളുണ്ട്. പാണ്ഡവരുടെ വനവാസകാലത്ത് അവരിവിടെ വന്നു താമസിച്ചിരുന്നു എന്ന് പ്രാദേശിക ഐതിഹ്യം. ഈ സ്ഥലങ്ങളിൽ

മകരസംക്രാന്തിക്കും രാജസംക്രാന്തിക്കും ജനം ആഘോഷിക്കുന്നു. ദ്യൂലിയയിലെ പാണ്ഡവബക്കാര രണ്ടുനിലയി ലാണ്. മുകളിലത്തെ നില ചിത്രങ്ങളി ല്ലാത്ത താരതമ്യേനെ പുതിയതാണ്. താഴത്തേത് പഴ യതും ചരിത്രാതീതകാലത്തെ ചിത്രങ്ങളും മ്യൂറലു കളും നിറഞ്ഞതുമാണ്. വരിയായി 7 മത്സ്യം, പൂക്കൾ, തേൻകൂട്, സസ്യങ്ങൾ, ഇവയും നിറം കൊടുത്ത ജ്യാമി തീയചിത്രങ്ങളും സ്ത്രീജനനേന്ദ്രിയവും വൈരശൃം ഖലയും ഉണ്ട്. ചുവന്ന ഓക്കർചായം ഉപയോഗിച്ചി ട്ടുണ്ട് മുമ്പിലെ വലിയ പാറയിൽ 5 യോനികളും പൊടിക്കാനുള്ള ദ്വാരങ്ങളും (ക്യുപ്പ്യൂൾ) കാണാം. ഗുഹയുടെ നിലത്തും ഈ ദ്വാരങ്ങളുണ്ട്. . ചരിത്രാ തീതകാലത്ത് ശാക്തേയമായ പ്രത്യുത്പാദനക്രിയയെ ആരാധിക്കുന്ന സ്ഥലമായിരിക്കാം എന്ന് കരുതുന്നു.

ദയര എന്നാൽ മച്ചുനൻ. ഖോല കുഴി. സഹോദരീ ഭർത്താവിന്റെ സ്ഥാനം. ഗയലബാങ്കയിലെ ഈ സ്ഥ ലത്തിനും പാണ്ഡവബക്കാരയുടെ അതേ ഐതിഹ്യ മാണ്.  വടക്കുകിഴക്കോട്ട് അഭിമുഖമായി, കിടക്കുന്നു. കാർപ്പെറ്റ്ശൈലി, ഹാർപ്പൂൺ മോട്ടിഫ്, ത്രികോണ ങ്ങൾ, തേൻകൂട്, ഗൌളികൾ, നക്ഷത്രം , ഒന്നിനുള്ളിൽ ഒന്നായി വൃത്തങ്ങൾ, പരസ്പരം ഛേദിക്കുന്നതും റോംബിക്ക് ശൈലിയിലുമായ പാറ്റേണുകൾ , ഡയ മണ്ട് ചെയിനുകൾ, നാലു അരമുള്ള ചക്രം, തരംഗരേ ഖകൾ, ചതുരംഗക്കളം പാറ്റേൺ, സൂര്യൻ, ഊർച്ചവാ ൾ,ഹവർഗ്ലാസ്, വടി പോലുള്ള മനുഷ്യരൂപങ്ങൾ, നീണ്ട തണ്ടുള്ള താമരപ്പൂ, സസ്യങ്ങൾ, കുപ്യൂളുകൾ , ഇവയെല്ലാം കാണാം. റായി ഖോള ദിയൂലയിൽ

ദിയാരഘോലക്ക് സമീപമാണ്. രണ്ടുവരിയായി ക്യൂപ്പൂളുകളുണ്ട്..

പത്ഥപ്പൂരിലെ പാണ്ഡവബക്കാര ഒരു ഗ്രൂപ്പ് ഷെൽട്ടറുകളാണ്. 7 റോക്ക് ഷെൽട്ടറുകളുണ്ട്. ഇതിലെ പാണ്ഡവബക്കാറ 7 ചരിത്രകാലത്തേയും ചരിത്രാതീതകാലത്തേയും മ്യൂറലുകളാൽ അലംകൃതമാണ്. കുന്നിന്റെ മദ്ധ്യത്തിലെ ടെറസിലാണ് ഇത്. പടിഞ്ഞാട്ട് അഭിമുഖം ഈ ഷെൽട്ടറിൽ 6 റോക്ക് കട്ട് ചേംബറുകളുള്ളതില് വടക്കുഭാഗത്തെ രണ്ടെണ്ണം മ്യൂറലുകളാൽ അലങ്കരിച്ചിട്ടുണ്ട്. മോട്ടിഫുകളും മ്യൂറലുകളും ഈ ഗുഹകള് ഏറെക്കാലം ഉപയോഗിച്ചിട്ടുണ്ടെന്ന് തെളിയിക്കുന്നു. പാണ്ഡവരുടെ താമസസ്ഥാനമെന്ന് ഐതിഹ്യം. പൂക്കളും വളഞ്ഞ രേഖകളും മനുഷ്യരൂപങ്ങളും ശൃംഖലാരൂപവും ഉണ്ട്.  ജനങ്ങൾ സ്ഥിരമായി ഇവിടെവന്ന് സൌഭാഗ്യത്തിനും അനുഗ്രഹത്തിനും പ്രാർത്ഥിക്കുന്നുണ്ട്. പാണ്ഡവബക്കാര 1,2,3,4, 5, 6 ഇവയും പാണ്ഡവരുടെ വാസസ്ഥാനമായി ആരാധിക്കപ്പെടുന്നു. 3,6,7 ഇവയിലാണ് ചിത്രങ്ങളും പെയിന്റിങ്ങും ഉള്ളത്. 6ലെ ചിത്രങ്ങളിൽ വെളുത്ത കാൽപ്പാടും അതിനു മദ്ധ്യത്തിൽ ഒരു ചുവന്ന പൊട്ടും ഉണ്ട്. ഓവൽ മോട്ടിഫുകളുമുണ്ട്. മൂന്നിൽ ഒരു

സസ്യമുണ്ട്.




PLAN OF PANDAVA BAKHARA-VII,
PATHAPUR,DIST:CUTTACK,ODISHA.
SCALE:- 2.00m 1.00 0 1.00 2.00m

കാളിയതൈലഗുംഫ 1, 2 1ൽ കാർപ്പറ്റ് , പായ പെയിന്റിങ്ങ്. ചുവപ്പും മഞ്ഞയും ഓക്കർ ഉപ യോഗിച്ചിരിക്കുന്നു. 2ൽ സ്ത്രീജനനേന്ദ്രിയവും താഴേക്കുള്ള നേർരേഖകളും കാണാം. ഇവ കൂടാതെ ജ്യാമിതീയചിത്രങ്ങളും കളങ്ങളും കാണുന്നു. ചതുരംഗക്കളം പോലെ തോന്നിക്കുന്നവയുണ്ട്. 16 ദളവും (ഷോഡശദളം) 8 ദളവുമായ പത്മങ്ങളെ ഭംഗിയായി വരച്ചിട്ടുണ്ട്. താന്ത്രികമായ അറിവും ഉണ്ടായിരുന്നതായി തോന്നും മൃഗങ്ങളും മൃഗങ്ങൾ വലിക്കുന്ന വണ്ടികളും വട്ടത്തിൽനിന്ന് നൃത്തം വെക്കുന്ന (ഹല്ലീസലാസ്യം) മനുഷ്യരുമുണ്ട്. ക്ഷേത്ര ങ്ങളുടെ വാതിൽപ്പാളിയിൽ പിൽക്കാലത്ത് കൊത്തി ക്കാണുന്ന പോലുള്ള ഡിസൈനുകളും വരച്ചിരിക്കു ന്നു.അതിലും പത്മം, ജ്യാമിതീയചിത്രം, നാഗവലയം ഇവയും വാതിലിനു മുകളിലെ ലിന്റലും ക്ഷേത്രമാതൃ

**കയിലാണ് വരച്ചിരിക്കുന്നത്. ക്ഷേത്രങ്ങളുടെ മുന്നോടിപോലെ ഈ പാണ്ഡവഗുഹകൾ കാണുന്നു.**





ചഞ്ചലി ഗുംഫയിൽ ചുവന്ന ഓക്കർ പെയിന്റിങ്ങു
കളാണ്. ഒരു തേൻകൂടുപാറ്റേണും കാർപ്പറ്റ് പാറ്റേ

ണും ഒഴികെ മറ്റെല്ലാം നശിച്ചിരിക്കുന്നു.  അനാഹത ഗുംഫയിൽ തേൻകൂടുകളും മൃഗചിത്രങ്ങളും ഉണ്ട്.

അദൈ അക്ഷയറ. മഹാനദിയുടെ വലത്തെ കരയിലാണ് ഈ ഷെൽട്ടർ. 200 മീ നദീതീരത്തുനിന്ന് ഉണ്ട്. വടക്കുപടിഞ്ഞാറേക്ക് അഭിമുഖം. ഗുഹച്ചുമരിൽ പാറയുടെ താഴത്തെ ഭാഗത്ത് ചിത്രങ്ങൾ കേടുവന്നിട്ടില്ല. പക്ഷി, മനുഷ്യരൂപം, മത്സ്യം, ചക്രം, ബ്രാഹ്മി ലിപികൾ, ഇവ കാണാം. നിറം കൊടുത്തിട്ടില്ല. പാത്രങ്ങളും കാണുന്നുണ്ട്.

ഹാത്തിഗുംഫ ഒറീസ്സയുടെ തലസ്ഥാനമായ ഭുവനേശ്വരിൽനിന്ന് പടിഞ്ഞാറുവശത്തെ ഉദയഗിരിയിലാണ്. കലിംഗരാജാവ് ഖരവേലന്റെ ബിസി 1ആം നൂറ്റാണ്ടിലെ ലിഖിതത്താൽ പ്രസിദ്ധമാണ്. വടക്കോട്ട് അഭിമുഖമാണ്. നായാട്ടുകാരും വനവിഭവം ശേഖരിക്കുന്നവരുമായ ജനത ഇവിടെ ചരിത്രാതീതകാലം മുതലേ നിരീക്ഷണസ്ഥാനമാക്കിയിരുന്നു. 2005ൽ സദസഭപ്രധാൻ ഇവിടത്തെ ചിത്രങ്ങളെ തിരിച്ചറിഞ്ഞു. പാമ്പുകളുടെ ചിത്രങ്ങൾ, കുഴിച്ചെടുത്ത കാൽപ്പാടുകൾ, കൊമ്പുള്ള മൃഗം, മൃഗക്കുളമ്പുകൾ, ക്യുപ്പൂൾ, രേഖകൾ, ത്രികോണജ്യാമിതീയചിത്രങ്ങൾ, സസ്യചിത്രങ്ങൾ, ഓക്കർ പെയിന്റ് ചെയ്ത മനുഷ്യരൂപങ്ങൾ, സങ്കീർണ്ണമായ പാറ്റേണുകൾ, ഗൌളി, മത്സ്യഹുക്ക്, ഇവ ഉണ്ട്. ചന്ദക ഭാഗത്തെ പിക്ടോഗ്രാഫുകളും പെട്രോഗ്ലിഫുകളും പരസ്പരപൂരകങ്ങളായി കാണപ്പെടുന്നു. അബ്സ്ട്രാക്ട് പാറ്റേണുകൾക്കും അലങ്കാരമോട്ടിഫുകൾക്കുമാണ് പ്രാധാന്യം കൊടുത്തിരിക്കുന്നത്.
വടക്കുപടിഞ്ഞാറെ ഒറീസയിലും മറ്റ് മദ്ധ്യേന്ത്യയിലെ

കേന്ദ്രങ്ങളിലുമെന്ന പോലെ ചാന്ദകഭാഗത്തും ഇത്തരം ചിത്രങ്ങളെ മനുഷ്യ,മൃഗചിത്രങ്ങളുടെ ശരീരം നിറക്കാനാണ് ഉപയോഗിച്ചിരിക്കുന്നത്.

ഇന്ത്യയിൽ പൊതുവേയും ഒറീസയിൽ പ്രത്യേകിച്ചും റോക്ക് ആർട്ടിന് വളരെ പഴക്കമുണ്ട്. തങ്ങളോ തങ്ങളുടെ പൂർവ്വികരോ അല്ല ഇവ കൊത്തിയതും വരച്ചതും എന്നും അതിന്നും എത്രയോ മുമ്പ് അവ ഉണ്ടെന്നും പ്രാദേശികർ വിശ്വസിക്കുന്നു. അപൌരുഷേയം പോലെ. നിയോലിത്തിക്ക്,ചാൽക്കോലിത്തിക്ക് കാലത്തും ആദിമചരിത്രകാലത്തും ആണ് ഇവ ഉണ്ടായിട്ടുള്ളത്. യക്ഷന്മാരും ഭൂതങ്ങളും ഉണ്ടാക്കിയതെന്ന് ഇത്തരം സ്ഥലങ്ങളെ പറയുന്ന നാട്ടുകാർ അവയെ പാണ്ഡവകാലത്തുള്ളവയായി കരുതി ആരാധിക്കുന്നു. പൊടിയും കാറ്റും മഴയും സൂര്യപ്രകാശവും തട്ടി പല ഭാഗവും നശിച്ചുകൊണ്ടിരിക്കുന്നുണ്ട്. ഹുമിഡിറ്റി, പൂപ്പ് ,പാറയിലെ വിള്ളലുകൾ, പാറയുടെ മുമ്പിലുണ്ടായിരുന്ന മരങ്ങൾ മുറിച്ചുമാറ്റൽ, കാട്ടുതേനീച്ചകളും ഷഢ്പദങ്ങളും വേട്ടാളനും കൂടു കൂട്ടിയത്, ഇതെല്ലാം നാശത്തിന് വേഗം കൂട്ടിയിട്ടുണ്ട്. മനുഷ്യരുടെ കൈകടത്തലും നാശം വേഗമാക്കുന്നു.

## അടുത്തുള്ള ആർക്കിയോളജിക്കൽ സ്ഥലങ്ങൾഃ-

അസുരദ്വീപം, അസലിദ്വീപം, ഇവ മഹാനദിയുടെ കൈവഴിയായ റാണാനദിക്ക് വലത്തുകരയിലാണ്. ഇവിടെ ചാൽക്കോലിത്തിക്ക് കാലത്തെ വസ്തുക്കൾ ആയുധങ്ങളടക്കം കിട്ടിയിട്ടുണ്ട്.ചന്ദകസാങ്ച്വറിയുടെ **20** കിമീ ചുറ്റളവിൽ നിയോചാൽക്കോലിത്തിക്ക് സ്ഥാനങ്ങൾ ഖനനം ചെയ്തിട്ടുണ്ട്. സ്വാബ റായി,

ത്രിമൽ, ബംഗഹരിരാജപൂർ,ഗോളബായി ശാസൻ, അസലിദ്വീപ, അസുരദ്വീപ, ഡെൽട്ടി ഹുദാ ഇവ അതിലുൾപ്പെടുന്നു. ചന്ദ്കഫോറസ്റ്റിൽ ഹഡിയബന്ധ, നോധാപൂർ ഇവ ചരിഗാരിയയിലും, സിജു മലദ്വീപം കൈമ്മുണ്ടിയ്ക്ക് അടുത്തും ചൂഢൻ ഗഗഡയും ബുദലിഗഡയും ചരിത്രകാലത്തെ അവശിഷ്ടങ്ങളുള്ളവയാണ്. പലകാലത്തെ പാത്രങ്ങളും ചുവപ്പും തവിട്ടും പാത്രക്കഷ്ണങ്ങളും ടെറക്കോട്ട രൂപങ്ങളും മറ്റും ഇവിടെ കിട്ടി. ഈ പാത്രങ്ങളിലെ മോട്ടിഫുകൾക്ക് റോക്ക് ആർട്ടിലെ മോട്ടിഫുകളോടുള്ള സാദൃശ്യം സാംസ്കാരികത്തുടർച്ചയുടെ ലക്ഷണമായി കണക്കാക്കുന്നു. അവ യാദൃച്ഛികമല്ല, വളരെ കാലമായി ജനത പിൻതുടരുന്ന രീതികളുടെ തെളിവാണ്.




## 2. ബീഹാർ - കൈമൂറിലും റോഹ്തക്കിലും റോക്ക് ആർട്ടുകൾ.


രോഹ്തക്ക് ഫർമാനാ
ഹരപ്പൻ പ്ലാൻഡ് നഗരം


രോഹ്തെക്ക്
ശംഖ്
ശംഖിലെ
സംഗീതോപകരണം
0
10cm









ബീഹാറിൽ രണ്ട് ജിയോകോഓർഡിനേറ്റുകളുണ്ട്. തെക്കുകിഴക്ക് ഹസാരിബാഗ്, തെക്കുപടിഞ്ഞാറ് കൈമൂർ. കനക്കോൽ, കകോലാട്ട് ഇവ നവാദാ കൈമൂർ രോഹതക് ജില്ലയിലുമായി കാണുന്നു. ഗൌരിപഹാർ ബംഗയിലും ബഥാനാ ,ശങ്കർപൂർ ഗയജില്ലയിലും ഉണ്ട്. സുദാമാഗുഹ (ബറാബർ കുന്ന്) പുരാതനപെയിന്റിങ്ങുകളുള്ളതാണ്. അതി ന്റെ ചുമരിൽ കുതിരച്ചിത്രങ്ങളുണ്ട്. മുങ്കർ ജില്ലയിലെ

**സതി പഹാരി, ജമൂയി കുന്ന് ഇവിടങ്ങളിൽ റോക്ക് ആർട്ടും പെട്രോഗ്ലിഫുകളും ഉണ്ട്. നളന്ദജില്ലയിലെ രാജഗിരിയിലും റോക്ക് ആർട്ട് കണ്ടുവെങ്കിലും അത് ആരോ ഉണ്ടാക്കിയതാണെന്ന് പിന്നീട് മനസ്സിലായി. നവാദയിലെ തെക്കുകിഴക്ക് ഭാഗത്തും ഗയ, ജമൂയി ഇവിടങ്ങളിലുമായി എ കെ പ്രസാദ് 48 റോക്ക് ഷെൽട്ടറുകൾ കണ്ടു**

ബീഹാറിനു മാത്രമല്ല, ഇന്ത്യക്ക് മുഴുവനും ഈ റോക്ക്ആർട്ടുകൾ പ്രധാനമാണ്. കൈമൂർ വിന്ധ്യ ന്റെ കിഴക്കേ അറ്റമാണ്. ബീഹാറിലെ സസോറം മുതൽ രാജസ്ഥാനിലെ ചിത്തോർദുർഗ്ഗ്,വരെ (പടി ഞ്ഞാറ്) മദ്ധ്യപ്രദേശിലൂടെ നീളുന്ന ഇതിന് ബാലാ ഘട്ടിലെ കട്ടാംഗി നുതൽ സസാറം വരെ, ബീഹാ റിലെ റോഹതക് ജില്ലയിലേക്ക് 483 കിമീ ഉണ്ട്. കൈമൂറിൽ രേവ, സത്ന, ബാലാഘട്ട് ജില്ലകൾ (മദ്ധ്യ പ്രദേശ്), സോൺഭദ്ര, ചന്ദൌളി, മിർസാപൂർ (ഉത്തര പ്രദേശ്), കൈമൂർ,രോഹ്തക്ക് (ബീഹാർ) ഇവ പെടുന്നു. .വിന്ധ്യതാഴ്വാരം കൈമൂറിനെ ഡെ ക്കാൻ പ്ലാറ്റ്യുവിന്റെ മറ്റുഭാഗങ്ങളിൽനിന്ന് വേർതി രിക്കുന്നു തെക്ക് സോണും (ശോണാ) വടക്ക് തമസാനദിയും ഇതിനെ ജലസമൃദ്ധമാക്കുന്നു. കെൻ, കർമ്മനാശ, കുദ്ര, ദുർഗ്ഗാവതി, ധോബ, കുതിരാ ഇവ യും ഗംഗക്കും ശോണക്കുമിടയിൽ കൈമൂറിനെ നനക്കുന്നു. നാലുബ്ലോക്കുകളിലായി നിരീക്ഷണം നടത്തി. അധൌരാ , ഭഗവാൻപൂർ, ചാന്ദ്, രാംപൂർ. ഭഗവാൻപൂരിലെ ബഡാക്കിഗോരിയ, മുണ്ഡേശ്വരി ഹിൽ, മോഖാരിഖോ, ചാന്ദിലെ ബക്കരിദേവീമന്ദിർ, ലെഖാനാമാണ്ട്, ദേവാനേമോകച, പടേശ്വർ, യോഗിനി

കി മാണ്ട്, മാദ്ര, ഇവയും രാംപൂരിലെ സീതാകി ഒസാരിയും (സരയു ഖജുരാഗ്രാമം) ഇതിലുൾപ്പെടുന്നു.




രോഹ്തക്കിലെ നാലു ബ്ലോക്കുകൾ:- സസാരം, തിലൌത്തു, രോഹ്ത്തസ് നൌഹാത്ത. രോഹത്തസ്സിലെ ബാണസഭാഹില് കച്ചുർമാൻ, നൌഹാത്തയിലെ ബാന്ധുവും ഇതിലാണ്. ഏറ്റവും പഴയ റോക്ക് ആർട്ട് അധൌരാ (ഝാർഖണ്ടിനു സമീപം) സോണാനദിയെ അഭിമുഖീകരിച്ചാണ്. മനുഷ്യരൂപം, മൃഗരൂപം, പക്ഷി,വൃക്ഷം, ജ്യാമിതീയചിത്രം, പുഷ്പശൈലി ഇപ്രകാരം ബീഹാറിലെ റോക്ക് ആർട്ടിലുണ്ട്. ഭൂരിഭാഗവുംഓക്കർ കൊണ്ട് ഗുഹയുടെ അകത്തെ മൃദുലമായചുമരിലാണ് വരച്ചിരിക്കുന്നത്. റൂഫിലും ഉണ്ട്. ചരിത്രാതീതകാലം മുതൽ ചരിത്ര

കാലം വരെ തുടർച്ചയായി ചിത്രങ്ങളുണ്ട്. പിക്ടോഗ്രാഫും പെട്രോഗ്ലിഫും ഉണ്ട്, മദ്ധ്യേന്ത്യയിലും തെക്കേ ഇന്ത്യയിലുമുള്ള റോക്ക് ആർട്ടിനു സദൃശമാണ് ഇവ. ബീഹാറിലെ റോക്ക് ഷെൽട്ടറുകളെ  കോ, കോബർ, മാൻ, മാണ്ട്, ഫാങ്ക്, ഫാത്ത്, ഗുംഫ, ഗുഫാ എന്നെല്ലാം പറയുന്നു. മലകളുടെ താഴ്വരകളും നദീതീരങ്ങളുമാണ് ഇവയുടെ പ്രധാനകേന്ദ്രം. കാട്ടിലും മലയിലും എല്ലായിടത്തും അവ ഉണ്ട്. വിഷയവൈവിദ്ധ്യം ശൈലീവൈവിദ്ധ്യം ഇവകളാൽ ഇന്ത്യയിലെ ആദിമസമൂഹത്തിന്റെ സാംസ്കാരികചരിത്രം ഇവ നമുക്ക് തരുന്നു. ത്രികോണം,ചതുരം,ചതുരത്തിലും വൃത്തത്തിനകത്തും  വരച്ച ബ്രാഹ്മികകാരം ഇവ തനിമയുള്ളവയാണ്.കണ്ടാമൃഗം, എരുമ, പോത്ത്, കലമാൻ പാമ്പ്മാൻ, ചെന്നായ, ഗൌളി, മാൻ  നായ, കോഴി, മയിൽ, കരിക്കണ്ണൻ, കാട്ടുപന്നി, മുതലമുഖമുള്ള വലിയ ജന്തു( ദിനോസാർ) ഇവ എടുത്തു പറയണം. രണ്ട് ആനക്കാർ ആനപ്പുറത്ത് വില്ലും അമ്പും ധരിച്ച് പോകുന്നത് ഭരതീയമാൻകോഹ എന്ന സ്ഥലത്തുണ്ട്. മൃഗശരീരം ചുവപ്പും വെള്ളയും ചായം കൊടുത്തിട്ടുണ്ട്. മനുഷ്യർവടിപോലെയാണ്. എക്സ്റേ മൃഗശൈലിയും പുഷ്പശൈലി

യും ജ്യാമിതീയശൈലികളുമുണ്ട്. മനുഷ്യർ ഒറ്റ




ക്കോ കൂട്ടായോ നിൽക്കുക,നടക്കുക, ഓടുക, കയ്യി ൽ വസ്തുക്കൾ പിടിച്ച്, നൃത്തം വെക്കുക ഇങ്ങനെ വിവിധചേഷ്ടകളോടെയാണ്. ചിലർക്ക് തല ത്രികോണാകൃതിയാണ്. ചിലർക്ക് വൃത്തമോ ബിന്ദുവോ ആണ് തല. ചിലർ ഉദ്ധരിച്ച ലിംഗത്തോടെ സ്ത്രീസമീപം നിൽക്കുന്നു. രതിചിത്രങ്ങൾ ബിം ബേക്തയിലും കഥോഷ്യയിലും ഉള്ളപോലെ ഉണ്ട്. വടിപോലുള്ള മനുഷ്യരുടെ ഇടയിൽ രാക്ഷസാകാരമായി വലിയ മനുഷ്യർ തലപ്പാവോടുകൂടി കാണുന്നത് രാജാവോ മുഖ്യനോ ആവാം. അവരുടെ നീണ്ട മുടി ചുവപ്പുനിറം കൊടുത്തിരിക്കുന്നു. മഹാമാനവരൂപമായി നീണ്ട, മനുഷ്യനെ നീണ്ട മുടിയും തലപ്പാവും പക്ഷിച്ചിറകുമായി കാണിച്ചി ട്ടുണ്ട്. ബഡാക്കിഗോറിയയിലും

മിർസാപ്പൂരിലും സാദൃശ്യങ്ങളുണ്ട്. ജ്യാമിതീയ, പുഷ്പാലങ്കാരചിത്രങ്ങൾക്ക് മതാചാരവുമായാണ് ബന്ധം.സാമൂഹ്യം, സാംസ്കാരികം, മതപരം, മുതലായി മനുഷ്യന്റെ എല്ലാ മണ്ഡലത്തിലും ഉള്ള പൊതു സ്വഭാവം ഈ ചിത്രങ്ങൾ തരുന്നു. ദൈനംദിനജീവിതത്തിലെ സംഭവങ്ങളും വികാരങ്ങളും നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടും അവർ നമ്മോട്  സംവദിക്കുന്നു. വേട്ട, നൃത്തം ഇവയുൾപ്പെടെ.

ചഞ്ചെ കുന്നിൽ പലകാലത്തെ ലിഖിതങ്ങളുണ്ട്. താരാചാന്ദി ലിഖിതം (സസാരം) സീതാചുമ്പാ (ചഞ്ചെ കുന്ന്) അമിലേ ലിഖിതം (തിലൌത്തു ബ്ലോക്ക് റോഹ്തക്) മുണ്ഡേശ്വരി, മോഖാരി കോ, കുന്നുകൾ ( കൃഷ്ണപുരം  , കൈമൂർ ജില്ല) ഇവ പറയാവുന്നതാണ്. അശോകന്റെ എഡിക്ട്, കുശാനകാലത്തെ ബ്രാഹ്മിലിഖിതം, ഗുപ്തകാലത്തെ ബ്രാഹ്മി ലിഖിതങ്ങൾ, ശംഖിലെ ലിഖിതങ്ങൾ, പ്രോട്ടോനാഗരി ലിഖിതങ്ങൾ, 11, 12 നൂറ്റാണ്ടിലെ നാഗരി ലിഖിതങ്ങൾ, ഇവ കണ്ടത് സാസംകാരികത്തുടർച്ച കാണിക്കുന്നു. ചതുരംഗക്കളം, സോരഹ ഗോത്തീയ ജ്യാമിതീയകളം (കളിക്കാനുള്ളത്) ചരെൻമാനിലെ ആയുധമുണ്ടാക്കുന്ന ഫാക്ടറിസ്ഥാനം , ആയുധം ചെർട്ട്, ക്വാർട്ട്സ്, അമൂല്യരത്നം കൊണ്ടുണ്ടാക്കിയത്, മീസോലിത്തിക്ക് ആയുധനിർമ്മാണം ഇവയും കാണുന്നു.

സ്ത്രീപുരുഷന്മാർ കൈകൾ വ്യത്യസ്തകരണമുദ്രകളോടെ കാണുന്നുണ്ട്. ഒരു ഗ്രൂപ്പ്കൈകോർത്തുപിടിച്ചും വേറൊന്ന് കുന്തം അമ്പ് വില്ല് ഇവ ഏന്തിയും കാണാം. ഒരാൾ രണ്ടുകയ്യിലും സൂര്യനെപ്പോലെ ഒന്ന്

പിടിച്ചുനിൽക്കുന്നു. മാനും മറ്റു മൃഗങ്ങളുമുണ്ട്. ഒന്നിന് പിൻകാൽ നീണ്ടും മുൻകാൽ ചെറുതുമാണ്. കങ്കാരുപോലെ. ഒരു കൂട്ടം ആളുകൾ വഞ്ചി തുഴയുന്നുണ്ട്. ചിലർ ആഘോഷം നടത്തുന്നു. ഭാവം എല്ലാവര്ക്കും വ്യത്യസ്തമാണ്. ജ്യാമിതീയചിത്രം കൊണ്ടും പുഷ്പചിത്രം കൊണ്ടും നന്നായി അലങ്കരിച്ച ഒരു പശുവിനെ കാണുന്നുണ്ട്. ഒറ്റ വരിയായി ഒരേ ദിശയിൽ സഞ്ചരിക്കുന്ന പുരുഷന്മാരെ വരച്ചിട്ടുണ്ട്. എല്ലാവരുടേയും ലിംഗം ഉദ്ധരിക്കപ്പെട്ട നിലയിലാണ്. ആന, പോത്ത്, മാൻ ഇവ വയറ്റിലെ കുട്ടികളുമായി എക്സ്റേ ശൈലിയിൽ വരക്കപ്പെട്ടിരിക്കുന്നു. പാറ ഗുഹകളുടെ ഉള്ളിലായി നിരവധി ക്യുപ്പ്യൂളുകളുണ്ട്. ചിത്രങ്ങളുടെ ഇടയിലെ സ്ഥലം കൈപ്പത്തി, ജ്യാമിതീയ ചി ത്രങ്ങൾ, പുഷ്പശൈലി ഇവകളാൽ നിറച്ചിരിക്കുന്നു. ഒരു ചിത്രത്തിൽ പുരുഷന് ഒരു കൈ കടിഹസ്തമായും മറ്റേത് കാളമേൽ വെച്ചുമാണ്. ശിവനാകാം കർഷകനുമാകാം ) മറ്റൊന്ന് രണ്ടുകയ്യും നീട്ടി, ഇരുവശം തൂവലുകളോടെ പോത്തിൻകൂട്ടത്തിനു നടുവിൽ നിൽക്കുന്നു. ഒരു ഗുഹക്കകത്ത് വളരെ വലിയ ഒരു കൂമനെ പെയിന്റ് ചെയ്തിട്ടുണ്ട്. ഗുരാപൂരിലും ചാന്ദ് ബ്ലോക്കിലുമായി 24 കൂമന്മാരെ ചുവപ്പും മൈക്കയും ഓറഞ്ചും നിറം ചേർത്ത് പെയിന്റു ചെയ്തുവെച്ചിരിക്കുന്നു. (ബീഹാർ യു പി ബോർഡർ).കൈമൂർ ഭാഗത്തെ ഏറ്റവും പടിഞ്ഞാറെ പാറഗുഹയാണിത്. ചരിത്രകാലത്തെ പെയിന്റിങ്ങുകളിൽ ഉപദേശം കൊടുക്കുന്ന ബുദ്ധനും സ്തൂപങ്ങളുമുണ്ട്. ശൈലിയിൽ ഇവ സാരനാഥ് സ്കൂൾ ഓഫ് ആർട്ടിനോട് സാമ്യം ഉള്ളവയാണ്. ( ഗുപ്ത, പോസ്റ്റ് ഗുപ്തകാലം).

ധാരാളം പാത്രക്കഷ്ണങ്ങളും മൈക്രോലിത്തുകളും കാണുന്നതിനാൽ ഈ പാറമടകളും ഗുഹകളും മനുഷ്യവാസത്തിനാണ് ഉപയോഗിച്ചിരുന്നത്. താരതമ്യം ത്തിൽ കൈമൂർ ഭാഗത്തെ റോക്ക് ആർട്ട്  ലെക്കാനിയ പഹാർ(ഉത്തർപ്രദേശ്), ബിംബേത്ക്ക, പഞ്ചമാർഹി, ചതുർഭുജനള്ള (മദ്ധ്യപ്രദേശ്) ഇവയോട് സദൃശമാണ്. ഇന്ത്യയിലെ മദ്ധ്യഭാഗം, വടക്ക് ,തെക്ക്, കിഴക്ക്, പടിഞ്ഞാറുഭാഗം ഇവകളിലുള്ള മറ്റ് ഗുഹകളിലെ റോക്ക് ആർട്ടിനോടും സദൃശമാണ്. ഇന്ത്യയിലെ ശിലാചിത്ര വരക്കാരായ മനുഷ്യരുടെ പരസ്പരസംവേദനം അന്ന് മുതലേ നമ്മുടെ സംസ്കാരത്തിന്റെ ഏകതാനത കാണിക്കുന്നു. സ്വഭാവം, ശൈലി, ഉള്ളടക്കം ഇവകളിലുള്ള സാദൃശ്യം ഈ കലാകാരന്മാരെ ഒരു കൂട്ടായ്മയായി നിർത്തുന്നു

മദ്ധ്യേന്ത്യയിലെ ഗുഹകളിലുള്ളപോലെ മുയൽ, എലി, കാക്ക താറാവ് കുരുവി പെരുമ്പാമ്പ് ഇവ കൈമൂറിലില്ല എന്ന് കാണുന്നു. ഇരട്ടക്കൊമ്പുള്ള കാണ്ടാമൃഗം, നീർക്കുതിര, ജിറാഫ് ഇവ മദ്ധ്യേന്ത്യയിലെ റോക്ക് ആർട്ടിലുണ്ട്. ഇവയും കൈമൂറിലില്ല. ഇംഗ്ലീഷിലെ എസ് എന്ന അക്ഷരം പോലെ ഉള്ള പെയിന്റിങ്ങുകൾ മദ്ധ്യേന്ത്യയിലും ഉത്തർപ്രദേശിലെ മിർസാപൂരിലും ഉണ്ട്. അവ കൈമൂറിലില്ല. ഗർഭമുള്ള മൃഗചിത്രം ഈ സ്ഥലങ്ങളിലുണ്ട്. മിർസാപൂരിൽ പുലി, ഇഗ്വാനാ വേട്ടച്ചിത്രങ്ങളുണ്ട് ഇവ ഒഡീസാ ഛോട്ടാനാഗ്പൂർ റോക്ക് ആർട്ടിൽ കുറവാണ്. മദ്ധ്യേന്ത്യയിൽ കണ്ടാമൃഗം കുരങ്ങ് പുലി ഇവയെ വേട്ടയാടുന്ന ചിത്രങ്ങൾ സുലഭമാമ്, കൈമൂറിൽ അവ ഇല്ല. അതുപോലെ മുറിവിൽ നിന്ന് രക്തം ഇറ്റുവീഴുന്ന മൃഗചിത്രം കൈമൂറി

ലോ മിർസാപൂരിലോ ഇല്ല. ആന, എലി, കുരങ്ങ് ഇവയെ വേട്ടയാടുന്ന ചിത്രം വരക്കാൻ മദ്ധ്യേന്ത്യയിലെ ഗുഹാമനുഷ്നുള്ള താൽപ്പര്യം ഒറീസ്സക്കാർക്കില്ല (കലിംഗം). ദീവാനേ മോകപാ ഗുഹ2 ൽ മാത്രമാണ് കുരങ്ങന്മാർ ഓടുന്ന ഒരു ചിത്രം ഉള്ളത്.

നൃത്തരംഗം കൈമൂറിലുള്ളവ മദ്ധ്യേന്ത്യയിലുള്ളതിനെ അനുസ്മരിപ്പിക്കുന്നു. സംയോഗചിത്രം രതിചിത്രം ഇവ മദ്ധ്യേന്ത്യയിലുണ്ട്. കൈമൂറിലും മിർസാപൂരിലും ഇല്ല. ബഡാക്കി ഗോറിയ 2ലെ ദമ്പതിചിത്രം രതിചിത്രമല്ല. തേൻ ശേഖരണചി ത്രവും കൈമൂറിലില്ല. കൈപ്പത്തി ബിബേത്ക്കയിലുണ്ട്. നിറത്തിൽ മുക്കി പതിച്ചതും, കുട്ടിയുടെ കരം രേഖാചിത്രവും അവിടെ കണ്ടിട്ടുണ്ട്. ഭോപ്പാലിൽ നെഗറ്റീവ് കൈപ്പത്തിചിത്രമാണ്. കൈമൂറിൽ പോസിറ്റീവ് കൈപ്പത്തികളുണ്ട്. രത്തൻപൂർവ്വയിൽ ഒറ്റ കൈപ്പത്തി കുട്ടിയുടേതാണ് . മദ്ധ്യേന്ത്യയിലും  മിർസാപൂരിലും രഥചിീത്രം വരച്ചിട്ടുണ്ട്. കൈമൂറി ൽ ഇല്ല. ഇവിടെ 700 പാറകളിൽ 55 ശതമാനം പെയിന്റിങ്ങും 45 ശതമാനം പെട്രോഗ്ലിഫും കാണിക്കുന്നു. കൈമൂറിൽ പിക്ടോഗ്രാഫുകളാണ് കൂടുതൽ. 243 എണ്ണം ബിംബേക്തയിലും 178 ലക്കാജോർ ഗ്രൂ പ്പിലുമാണ്. കൈമൂറിലുള്ളപോലെ ഉയർത്തിയ ഹസ്തമുള്ള മനുഷ്യരെ ഇവിടെയും കാണാം. മദ്ധ്യപ്രദേശിലാണ് ഇത്തരം മനുഷ്യരൂപം അധികം. ആദംഗാർഹിലെ ജിറാഫ് ഇന്ത്യയിലെ അത്ഭുതചിത്രമാണ്. കുതിരപ്പുറത്ത് സവാരി ചെയ്യുന്ന മനുഷ്യരും കുതിരയും മദ്ധ്യേന്ത്യയിലെന്നപോലെ ഇവിടേയും  ഉണ്ട്. മദ്ധ്യേന്ത്യയിൽ ചുവപ്പ്, വെളുപ്പ്, മഞ്ഞ പച്ച ഈ നിറങ്ങളുപയോഗിച്ചിട്ടുണ്ട്. കൈമൂറിൽ പച്ച ഉപയോഗി

ച്ചിട്ടില്ല. കാട്ടുപോത്ത്, പുലി, സിംഹം, കാട്ടുപന്നി, ആന, കലമാൻ, നായ, ഗൌളി, മുതല ഇവ വളരെ അധികം വരച്ചിട്ടുണ്ട്.

രാജ്യത്തിന്റെ സാംസ്കാരികത്തുടർച്ചയിൽ റോക്ക് ആർട്ടുകൾക്ക് വളരെ വലിയ പങ്കുണ്ട്. അവ ഭൂത കാലചരിത്രത്തിലേക്ക് തുറക്കുന്ന . വാതിലുകളാണ്. അവ നശിപ്പിക്കാതെ നോക്കേണ്ടത് നമ്മുടെ കടമ യാണ്. .കൈമൂറിലെ ഏറ്റവും പഴയ പാലിയോലി ത്തിക്ക് ശക്തിആരാധനാകേന്ദ്രങ്ങളെക്കുറിച്ച് നേര ത്തേ എഴുതിയിരുന്നതും ചേർത്തുവെച്ച് വായിക്കുക

ഗാരായ്, സുകൃത്,സോൺഭദ്രാനദിക്കരയിലാണ് ലിഖാ നിയ വാലി. ലിഖാനിയ ദാരി, ചുനാ ദാരി 1, ചുനാദാ രി 2 എന്ന് മൂന്ന് പ്രദേശത്തെ സർവ്വേ അജയ് പ്രതാ പിന്റെ ലേഖനം ( പുരാന്വേഷണ ഇന്ത്യൻ ജേർണൽ ഓഫ് ആർക്കിയയോളജി) ചർച്ച ചെയ്യുന്നു. ചരി ത്രാതീതകാലത്തെ വേട്ടക്കും മീൻ പിടുത്തത്തിനും ഈ സ്ഥലം ഉപയോഗിച്ചിരുന്നു. മൺസൂണിനുശേഷവും മുമ്പും ഇവിടത്തെ പ്രകൃതി വളരെ വ്യത്യസ്തമാണ്. നായാടുകയും വനവിഭവം ശേഖരിക്കയും ചെയ്തി രുന്ന കാലത്ത് മനുഷ്യർ ഈ സ്ഥലം ഉപയോഗിച്ചതി ന്റെ ശേഷിപ്പുകളാണ് ഇവിടത്തെ ഗുഹാചിത്രങ്ങളും പെട്രോഗ്ലിഫുകളും. വേനൽക്കാലത്ത് വിന്ധ്യനിലെ മറ്റ് ജലധാരകളെല്ലാം വറ്റുമ്പോഴും ഇവിടത്തെ ജലസമൃ ദ്ധി കാരണം മൃഗങ്ങളും മനുഷ്യരും ഇവിടേക്ക് ആക ർഷിക്കപ്പെടുന്നു. വേനൽക്കാലസുഖവാസകാലത്താ വണം മനുഷ്യർ ഇവിടെ താമസിച്ച് ചിത്രപ്പണി നട ത്തിയിരുന്നത്. ഇവിടെ ആയുധശേഖരമേ ഇല്ല. എന്ന

**തും ശ്രദ്ധേയമാണ്. ഉള്ളവ മൈക്രോലിത്തുക ളാണ്. ചുനാദാരിയിലെ മാർച്ചുചെയ്യുന്ന സൈനികർ, ചുവപ്പും വെളുപ്പും നിറത്തിലാണ്.**

**The creation of images from imagination, or the mind's eye, requires a seminal evolutionary change in the natural structures underpinning perception; Thischange would have had a survival advantage in both tool-making and hunting ( Morris Kay 2010).**

**വിന്ധ്യനിലെ നിരവധി ഗുഹാചിത്രങ്ങൾ -ഈ ബാ ഹ്യമായ സ്മൃതിഭണ്ഡാരം-എന്തിനാണ് ഉണ്ടാക്കി യത്, ഉണ്ടായത്. ഏതുകാലത്താണ് ഇതിന്റെ ആവ ശ്യകത ഗുഹാമനുഷ്യർ തിരിച്ചറിഞ്ഞത്. നാം ഏതു സിംബലുകളിലൂടെയാണ് ഈ കലാരൂപത്തെ മന സ്സിലാക്കുന്നത്. ഇതിനെല്ലാം തീർച്ചയായും ഉത്തരം ലഭിക്കേണ്ടതാണ്. ഇതിന് ചിത്രങ്ങളെ മാത്രമല്ല അവ ഉണ്ടാക്കപ്പെട്ട സ്ഥലം, അതിന്റെ ജ്യോഗ്രഫി, അവിടത്തെ മറ്റ് പുരാവസ്തുക്കൾ, പ്രാദേശികഐതിഹ്യങ്ങൾ മറ്റു സ്ഥലങ്ങളിലെ കലാരൂപങ്ങളുമായി അവക്ക് സാദൃശ്യം, വ്യത്യാസം ഇവയെല്ലാം അറിയണം. ആന പ്പുറത്തും കുതിരപ്പുറത്തും ആയുധമേന്തി ഇരിക്കുന്ന മനുഷ്യരൂപങ്ങൾ ചരിത്രകാലത്തേതാവണം എന്ന് മുൻവിധി വേണ്ട. ചരിത്രം ഏതുകാലത്ത് തുടങ്ങി എന്നതാണ് അന്വേഷിക്കേണ്ടത്. ചതുരംഗപ്പട ഉപയോ ഗിച്ചിരുന്ന ബിസി 3104 ലെ മഹാഭാരതയുദ്ധം ചരിത്ര മോ അതിനു മുമ്പോ.**

# 3. ഛട്ടിസ്ഗാർഹിലെ ജോങ്ക് നദീതാഴ്വര

A Mundari Sasandiri Dolmen ഛട്ടിസ് ഗാർഹ്

**Ancient temple form**





Ho Tribes. sasandiri burial slabs in home courtyards



Megalithic hargarhi inside a sarna



chathra megaliths under banyan,peepul or Mahua trees



Dolmen in Lohardagga aligned to midsummer sunrise, winter solstice sunset.




Birbir megalithic site. Triangle points to Equinox sunrise


ഹരിപ്പൂർ

മഹാനദിയും അതിന്റെ കൈവഴികളും പാലിയോ ലിത്തിക്ക് മീസോലിത്തിക്ക് അവശിഷ്ടങ്ങളുടെ കല വറയാണ്. ജോങ്ക്നദീതാഴ്വര ഇപ്രകാരം ഒരു സ്ഥല മാണ്. സുനബേര പ്ലാറ്റ്യുവിൽ ഉത്ഭവിക്കുന്ന ഈ നദി ഒറീസയിലെ നുവപാദ, ബർഗ്ഗജില്ലകളിലൂടെ ഒഴുകി, ഛട്ടിസ്ഹാർഹിലെ മഹിഷമുണ്ഡ്, റായ്പൂർ ജില്ലക ളെ തഴുകുന്നു. പടിഞ്ഞാറൻ ഒറീസയിലും കിഴക്കേ ഛട്ടിസ്ഗാർഹിലും ചെയ്ത നിരീക്ഷണങ്ങൾ ജോങ്ക്

നദീതാഴ്വരയിലെ നിരവധി ശിലായുഗശേഷിപ്പുകളെ പുറത്ത് കൊണ്ടുവന്നു. 15 അച്ച്യൂലിയൻ, 4 മിഡിൽ പാലിയോലിത്തിക്ക്, 39 മൈക്രോലിത്തിക്ക്, ഒരു നിയോലിത്തിക്ക് 3 ആദ്യ ചരിത്രകാലസ്ഥാനങ്ങളാണ് ഇവിടെ കണ്ടെടുത്തത്.

| സംസ്കൃതി | മഹിഷമുണ്ഡ് | റായ്പൂർ | ആകെ |
|---|---|---|---|
| അച്ച്യൂലിയൻ | 3 | 1 | 4 |
| മിഡിൽപാലിയോലിത്തിക്ക് | 1 | 0 | 1 |
| മൈക്രോലിത്തിക്ക് | 5 | 3 | 8 |
| നിയോലിത്തിക്ക് | 1 | 0 | 1 |
| ആദ്യ ചരിത്രകാലം | 1 | 2 | 3 |
| ആകെ | 11 | 6 | 17 |




**ലോവർപാലിയോലിത്തിക്ക്:- 4 അച്യൂലിയൻ സ്ഥാനങ്ങൾ ഗിർണാ, ഗിർണാഘട്ട്, സെൻഭട്ട( മഹിഷമണ്ഡ്) ദവ്സരൽ(റൈപൂർ). അച്യൂലിയൻ ആയുധങ്ങളുണ്ട്. പല ആകൃതിയിലുള്ള കൽമഴു ഇതിലുണ്ട്. ചിക്ലിയിലാണ് മിഡിൽ പാലിയോലിത്തിക്ക് സ്ഥാനം ഉള്ളത്..**

**അപ്പർപാലിയോലിത്തിക്ക്, മീസോലിത്തിക്ക്:- ഇത് രണ്ടും ചേർന്നതാണ് മൈക്രോലിത്തിക്ക് സംസ്കൃതി. ഗുഹകളോ പാറമടയോ ഇല്ലാതെയും നദീതീരത്ത് പലസ്ഥലങ്ങളിലായി ഇവ പരന്നുകിടക്കുന്നു. നദിയുടെ ഇടത്തെ കരയിൽ ഖുദ്മുരിയിൽ വലിയ ക്ലസ്റ്ററുണ്ട്. കൃഷി ആരംഭിക്കുന്നതിനു മുമ്പേ ഉള്ള സെറ്റിൽമെന്റുകളാണ്.**

# 4. ധൌളി - അരഗാർഹ് സംസ്കൃതി ഒറീസ

ബിസി 4-5 നൂറ്റാണ്ടുകൾക്ക് മുമ്പേ നാഗരികസം സ്കാരം ഒറീസയിലുണ്ട്. പൂർവ്വഘട്ടത്തിലെ പർവ്വ തനിരകളിലും, ചേരാട്ടാനാഗ്പുരത്തെ സമതലത്തിലും , മഹാനദി, ഋഷികുല്യ, വംശധാരാനദീതീരത്തിലും ഇവ പരന്നുകിടന്നിരുന്നു. ശിശുപാലഗൃഹത്തിലെ ദയാതാ ഴ്വര, ധൌളി, കുർക്കിമുണ്ഡിയ, ലബൻഗിരി, അരഗാ ർഹ് മല (ദയനദിയുടെ ഇരുകരയിലുമുള്ള സ്ഥലങ്ങൾ) ബുദ്ധമതസംസ്കാരാവശിഷ്ടങ്ങളാൽ സമ്പന്നമാണ്. പ്രത്യേകിച്ചും സ്തൂപങ്ങൾ. അശോകനു ശേഷമുള്ള വ ലലിത്ഗിരി, ലംഗുണ്ടി, രാധാനഗരം, ധൌളി, ജൌഗാ ർഹ്, അരഗാർഹ് ഇവിടങ്ങളിലുണ്ട്. കലിംഗം, സൌ രാഷ്ട്രം, റൈച്ചൂർ ഇവ മൌര്യസാമ്രാജ്യത്തിന്റെ കേന്ദ്ര സ്ഥാനങ്ങളായിരുന്നു. കലിംഗത്തിലെ തൊശാലിയി ലും ഉജ്ജയിനിയിലും തക്ഷശിലയിലുമാണ് കുമാര ന്മാരെ നിയോഗിച്ചിരുന്നത്. ( 15, 16 ശാസനങ്ങൾ). ഇവ വടക്കുപടിഞ്ഞാറ്, പടിഞ്ഞാറ്, കിഴക്ക് തലസ്ഥാന ങ്ങളായിരുന്നു. ബാൽക്കിലും ബാമിയാനിലും ചേരു ന്ന സിൽക്ക് റൂട്ട്, ഗംഗാതാ ഴ്വരയിലൂടെ താമ്രലിപ്തി വരെ എത്തി കലിംഗത്തി ലേക്ക് പ്രവേശിക്കുന്നു. ലാംഗുഡി, രാധാനഗർ, ലലി ത്ഗിരി, ധൌളി, അരഗാർഹ് ജൌഗാർഹ് കലിംഗത്തി ലാണ്. കലിംഗപട്ടണം, ശാലിഹുണ്ഡം, ശങ്കരം, തഥ ൽകൊണ്ട, ഭവിക്കൊണ്ട, നാഗാർജ്ജുനക്കൊണ്ട, കാവേ രിപട്ടണം മുതലായ ബുദ്ധമതകേന്ദ്രങ്ങളിലേക്ക് ഇവി ടെനിന്ന്

പ്രവേശിക്കാം. ഈ ഗതാഗതമാർഗ്ഗം ഡെക്കാ നിലെ സാർത്ഥവാഹകസംഘം ഉപയോഗിച്ചുവന്നു. ഇന്ത്യയുടെ നാലു ദിക്കിനേയും ഇണക്കുന്ന ഗതാഗത മാർഗ്ഗം ഇവിടത്തെ ആദിവാസികളാണ് എക്കാലവും നിയന്ത്രിച്ചിരുന്നത്. (ബ്രിട്ടീഷുകാർ അവരെ നിരോധി ക്കുന്നതുവരെ). രൂപനാരായണനദി (താം ലൂക്ക്) മുത ൽ ഗോദാവരി,കൃഷ്ണ (അമരാവതി) വരെ കിഴക്കേ ഇന്ത്യയിലെ സമൃദ്ധമായ പുരാതനസംസ്കൃതിക്ക് തെളിവുകളുണ്ട്. ആന്ധ്രയിലെ ശാലിഹുണ്ഡം, ശങ്കരം, തഥൽക്കൊണ്ട, ഭവിക്കൊണ്ട, ഭട്ടിപ്രൊലു, അമരാവതി, ജഗ്ഗയപ്പേട്ട വഴി ഗഞ്ചാം വരെ തെക്കേ ഇന്ത്യയിലെ സംസ്കൃതിക്ക് കലിംഗത്തിലേക്കും വടക്കേ ഇന്ത്യ യിലേക്കും സഞ്ചരിക്കാൻ സാധിച്ചിരുന്നു. ശതവാഹനന്മാർക്കു മുമ്പുള്ള സംസ്കാരങ്ങളെല്ലാം ഈ പുരാതനഗതാഗതമാർഗ്ഗങ്ങളാണ് ഉപയോഗിച്ചി രുന്നത്. നദീതീരങ്ങളിലെ നഗരങ്ങളും ഗ്രാമങ്ങളും ഇതിനുള്ള തെളിവുകളുമായി ഇന്നും മുന്നിലുണ്ട്.

അരഗാർഹ് മഹാനദിയുടെ കൈവഴിയായ ദയാന ദീതീരത്താണ്. ശിശുപാലഗൃഹം, തലപദം ഇവയും പഴയ സംസ്കൃതികളുടെ ശേഷിപ്പുമായി അടുത്തുണ്ട്. ശിശുപാലഗൃഹത്തിന് തെക്കുപടിഞ്ഞാറാണ് ധൌളി, കുർക്കിമുണ്ഡിയ, അരഗാർഹ്, ലബനഗിരി . ശിശു പാലഗൃഹത്തിന്റെ വടക്കേ അതിർത്തിയിലെ ഭാസ്ക രേശ്വരശിവലിംഗം ബുദ്ധസ്തൂപമായി മാറ്റപ്പെട്ടിട്ടു ണ്ട്. ശിവഭക്തനായ ശിശുപാലന്റെ നഗരം പിന്നീട് ബുദ്ധമതകേന്ദ്രമായി. (ബിസി 2-3 നൂറ്റാണ്ടിൽ). കൌടി ല്യന്റെ അർത്ഥശാസ്ത്രത്തിലുള്ള നഗരസംവിധാനം ഇന്ത്യയിലെ പഴയ നഗരത്തിലെല്ലാം കാണാം. ദയ

യുടെ കൈവഴി പിരിയുന്നിടത്താണ് ശിശുപാല ഗൃ ഹം. 2 കി മീ അപ്പുറത്ത് ഭാസ്കരേശ്വരക്ഷേത്രം. ഇതിന്റെ വടക്കുഭാഗത്ത് ബിസി ഒന്നാം നൂറ്റാണ്ടിലെ ഒരു മൺസ്തൂപമുണ്ട്. ധൌളികുന്ന് ദയയുടെ ഇട ത്തെ കരയിലാണ്. ഇവിടെ അശോകശാസനം ഉണ്ട്. 19ആം നൂറ്റാണ്ടുവരെ ഇത് ഉണ്ടായിരുന്നു. 1972ൽ ആ സ്ഥാനത്ത് ശാന്തിസ്തൂ പം പണിതു. ഖണ്ഡഗിരി ഉദ യഗിരി ബുദ്ധമതസ്മാരകങ്ങളും അടുത്താണ്. ശിശു പാൽഗൃഹത്തിനടുത്ത് ശരദിപൂർ മുതൽ ഗദീഷഗഡ ക്കടുത്ത് ചിലികതടാകം വരെ നദിയുടെ തീരം മുഴു വനും ബുദ്ധമതകാലത്തെ അവശിഷ്ടങ്ങളുണ്ട്. പഴയ ഭുവനേശ്വരനഗരത്തിലെ കപിലേശ്വരഗ്രാമം ദയാ താഴ്വരയിലെ ബുദ്ധമതകേന്ദ്രങ്ങളി ലൊന്നായിരുന്നു.

പുരി ജഗന്നാഥക്ഷേത്രത്തിലെ മടലപഞ്ചി രേഖ ദയാ വാലിയിലെ ബുദ്ധമതകേന്ദ്രങ്ങളെ പറയുന്നുണ്ട്. പ്രത്യേകിച്ചും ധൌളിക്കുചുറ്റും , വിശ്വനാഥക്കുന്ന്, ജമുജർദ്ദപദ, അരഗഡ് കുന്ന് മുതലായ സ്ഥലങ്ങളിൽ ഗംഗരാജാക്കന്മാരുടെ കാലത്തുണ്ടായിരുന്നവയെ (12-14 നൂറ്റാണ്ട്) . മദനമഹാദേവരാജാവിന്റെ കാലത്ത് (കാമദേവൻ). അദ്ദേഹമാണ് ശിരായി ദണ്ഡപടത്തിലെ സഹജാപുരി നിർമ്മിച്ചതെന്ന് പറയുന്നു. അദ്ദേഹം കൌപദയിലെ വിന്ധ്യേശ്വരിമലയിൽ വിഷ്ണുസ്വാ മിലിംഗം പ്രതിഷ്ഠിച്ചു ഇതിന് പടിഞ്ഞാറ് സൻല, പൻര മലകളും കിഴക്ക് വണിവക്രേശ്വര, യമുനാ ജഡപദമലകളുമാണ്. ഇവിടെ 24 ഗുഹകളിൽ പരാം ഗദണ്ഡപദത്തിൽ ബുദ്ധമതക്കാർ താമസമാക്കി എന്നാ ണ് മടലപഞ്ചി പറയുന്നത്.

തുർക്കിമുഡിയ ദയയുടെ വലത്തേ കരയിൽ കാന്തിക്ക് അടുത്ത് ദഡാനി പിപ്പിലി റോഡിലാണ്. (പിപ്പിലിവനം ശിശുനാഗവംശമായ അശോകന്റെ പിതാവിന്റെ ഭരണസ്ഥാനമായിരുന്നു. അമ്മയാണ് മയൂരവംശജയായ ദക്ഷിണേന്ത്യക്കാരി മൂര)കുന്നിന്റെ മുകളിലും താഴെയും നിരവധി കല്ലുകളും സ്തൂപങ്ങളും ചിതറിക്കിടക്കുന്നു. ഒരു സ്തൂപത്തിൽ ഭംഗിയായി ഗണേശനെ കൊത്തിയിട്ടുണ്ട്. പുരിജില്ലയിലെ ബന്തലഗ്രാമം ദെലാംഗബ്ലോക്കിൽ നിരവധി വീരക്കല്ലുകൾ ഒരു വേദിമേൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. ഗ്രാമക്കാരുടെ പൂർവ്വികരായി ഇവയെ ആരാധിക്കുന്നു. ഇതിലൊരു സ്തൂപം ലിംഗാരാധനാശിൽപ്പം ഉള്ളതാണ്. അടുത്തുള്ള ഗുഹകളാണ് ദിങ്നാഥൻ (നാലാം നൂറ്റാണ്ട്) പഠിപ്പിച്ചിരുന്ന ഭോരശൈലകലാലയം.

മാടലപഞ്ചി പറയുന്ന വണിവക്രേശ്വരം കപാപദയിൽ ഇപ്പോഴും ഉണ്ട്. ക്ഷേത്രത്തിനടുത്ത് ഒരു സ്തൂപം കണ്ടെടുത്തിട്ടുണ്ട്. ഈ ക്ഷേത്രത്തിന് 1 കിമീ തെക്ക് ബഡാബേഗുണിയാപദമെന്ന സ്ഥലത്ത് നിരവധി ശിലകളിൽ ലിംഗാരാധനാശിൽപ്പങ്ങളും അജയപാദഭൈരവശില്പം കൊത്തിയ സ്തൂപവും ബുദ്ധപ്രതിമയുമുണ്ട്. ഈ ഗ്രാമത്തിലെ അമൃതേശ്വരക്ഷേത്രത്തിലും ഒരു സ്തൂപം ഉണ്ട്.

ചിലിക്കാതടാകത്തിനു വടക്ക് കരമലമാതാ (പുരുജില്ല)അഥവാ ബ്രഹ്മപദമെന്ന് വിളിക്കുന്ന പുരാതനസ്ഥലമുണ്ട്. ഇപ്പോൾ അവിടെ ഒരു മഹിഷാസുരമർദ്ദിനിയെയാണ് ആരാധിക്കുന്നത്. ക്ഷേത്രം പുതിയതുമാണ്.. ക്ഷേത്രത്തിന്റെ നിച്ചുകളിൽ (ദേവകോഷ്ഠം)

ഒന്നിൽ ഒരു ബുദ്ധവിഗ്രഹം വെച്ചിട്ടുണ്ട്. അരഗാർഹിൽനിന്ന് 4 കിമീ മണിത്രിഗ്രാമത്തിലെ സ്ഥാനത്ത് പാത്രം, ഇഷ്ടിക, മുതലായ വസ്തുക്കൾ നിരപ്പായ സ്ഥലത്താണ് കിട്ടിയത്. അരഗാർഹിൽനിന്ന് 10 കിമീ മാറി തിരിമല ഗ്രാമത്തിന്റെ തെക്കുപടിഞ്ഞാറെ അതിർത്തിയിലും ഇത്തരം വസ്തുക്കളുണ്ട്. ഇവ ചരിത്രക ലത്തെ അവശിഷ്ടങ്ങളാണ്. ഭുവനേശ്വരത്തിൽനിന്ന് 25 കിമീ തെക്കാണ് അരഗാർഹ് എന്ന പ്രാചീനബുദ്ധമതകേന്ദ്രം.40 കിമീ പുരിയിൽനിന്ന് ദൂരം. അരഗൃഹത്തിന്ന് പ്രാദേശികനാമം ഐരഗിരി എന്നാണ്. ഇത് ചരിത്രകാരന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതും, ശ്രദ്ധിക്കാത്തതുമാണ്. കിഴക്കുപടിഞ്ഞാറായി 3 കിമീ പൂർവ്വഘട്ടത്തിലൂടെ ഐരഗിരി നീണ്ടുകിടക്കുന്നു. ദയാനദിക്ക് വടക്ക്, ഹരിപുരം ഗ്രാമപ്പഞ്ചായത്തിൽ ദെലാങ് ബ്ലോക്കിലാണ് ഇത്.  പച്ച പ്പു നിറഞ്ഞ സ്ഥലത്തിലൂടെ 300 പടി കയറണം കുന്നിലെത്താൻ. കുന്നിന്നു കിഴക്ക്ഭാഗത്ത് മുകളിലായി രണ്ടുനിലയുള്ള ബുദ്ധമതക്കാരുടെ ഗുഹ . മുകളിലേത് മനുഷ്യനിർമ്മിതമാണ്. 174 മീ ഉയരമുണ്ട്. ദയാനദിയിൽനിന്ന് 2 കിമീ അകലെ സ്വാബരി എന്ന നിയോലിത്തിക്ക് ചാൽക്കോലി




ത്തിക്ക് സ്ഥലത്തിനടുത്താണ് ഇത്. കുന്നിനു വടക്ക് ഹരിപുരം, ഗോദിസാഹി ഗ്രാമങ്ങൾ, ഐരഗിരി കിഴക്ക്, ഇഛരാപൂർ, രെം ഗാൾ തെക്ക്, ബാരാപദം പടിഞ്ഞാറ്.ഹരിരാജപുരത്തു നിന്ന് ഒരു നള്ള (തോട്) ദയവരെ ഉണ്ട്. തെക്കുകിഴക്കേ ഗുഹ കിഴക്കോട്ട് അഭിമുഖം. അതിനകത്ത് വായിക്കാത്ത ഒരു ലിഖിതം ഉണ്ട്. കുന്നിന്റെ വടക്കേ ചെരിവിൽ പാറമേൽ ബുദ്ധ ബിംബങ്ങളുണ്ട്. ഹരിപൂരിൽ സ്തൂപങ്ങളും ബുദ്ധ ബിംബങ്ങളും നാട്ടുകാർ സംരക്ഷിക്കുന്നു. രെംഗാളിലും അരഗാര്ഹിലും ബാരാപദത്തിലും ബുദ്ധനെ ഹിന്ദുദൈവമായാണ് പ്രാദേശികജനത ആരാധിക്കുന്നത്, വേറെ മതക്കാരനായല്ല.

മുകളിലെ സ്തൂപം സ്ഥാനത്ത് നൂറ്റാണ്ടുകളായി യജ്ഞം നടക്കുന്നുണ്ട്. പുതിയതായി ഒരു യജ്ഞമണ്ഡപം നാട്ടുകാർ പണിതിട്ടുണ്ട്. ജൂണിലാണ് യജ്ഞം നടത്തുന്നത്. പുരാവസ്തുഗവേഷകർ മണ്ഡപം മാറ്റി, ഖനനം ചെയ്തു. വൃത്താകൃതിയിൽ കല്ലുകൊണ്ട് പണിത നിർമ്മിതികൾ കണ്ടു. കിഴക്കും പടിഞ്ഞാറു

മായി സ്തൂപത്തിന്റെ ഭാഗം ഉണ്ട് .പ്രദക്ഷിണവഴി, പുഷ്പശൈലി വരച്ച അണ്ഡം (പറ) ഇവ കിട്ടി . രണ്ടാമതൊരു വൃത്തവും പ്രദക്ഷിണവഴിയും ആദ്യത്തേതിനെ ചുറ്റി ലഭിച്ചു. ഇതിന്ന് കിഴക്കും പടിഞ്ഞാറും പ്രവേശനവഴികളുമുണ്ട്. കിഴക്കാണ് പ്രധാനവഴി. അതിലേക്ക് പടികളുമുണ്ട്. ഇവ 2-1 നൂറ്റാണ്ട് ബിസി-എഡിയിലാണ് നിർമ്മിച്ചിരിക്കുന്നത്. ജ്യാമിതീയരൂപവും, ത്രിരത്നസിംബലും ലഭിച്ചിട്ടുണ്ട്. ഈ നിർമ്മിതിക്ക് താഴെ ഖനനം ചെയ്തപ്പോൾ, പടിഞ്ഞാറും കിഴക്കും തെക്കും വേറെയും ടെറസ്സുകൾ കണ്ടു. തെക്കും കിഴക്കും സോപാനമുണ്ട്. തൂണുകളും സൂചികളും ഉണ്ട്. നാല് അഞ്ച് നൂറ്റാണ്ടുകളോടെ ഈ സ്ഥലം ഉപേക്ഷിക്കപ്പെട്ടതായിട്ടാണ് പുരാവസ്തുഗവേഷകർ പറയുന്നത്. പിന്നീട് 8-9 നൂറ്റാണ്ടുകളില് വീണ്ടും ഇത് ഉപയോഗിക്കാനാരംഭിച്ചു. ആദ്യകാലത്ത് തേരവാദ (ഹീനയാന)വും പിന്നീട് വജ്രയാനവും ഇവിടെ നിലനിന്നിട്ടുണ്ടാവണമെന്ന് താരയുടെ ശിൽപ്പം കൊത്തിയ സ്തൂപങ്ങളും മറ്റ് ബിംബങ്ങളും വെച്ച് നിർണ്ണയിക്കുന്നു.

മൂന്നു ഘട്ടമായിട്ടാണ് നിർമ്മിതിയും ഉപയോഗവും

1. ബിസി 2ആം നൂറ്റാണ്ട്- എഡി 1ആം നൂററാണ്ട്
2. എഡി 2ആം നൂറ്റാണ്ട്- 3ആം നൂറ്റാണ്ട്
3. എഡി 3ആം നൂറ്റാണ്ട് -5ആം നൂറ്റാണ്ട്.
4. എഡി 7-8 മുതല് 11-12 നൂറ്റാണ്ട് വരെ

ഹരിപുരത്തെ ബുദ്ധപ്രതിമകൾ:- വയലിൽനിന്ന് കിട്ടിയ ഇവയെ ഹരിപുരത്ത് ചെറിയ ക്ഷേത്രത്തിലാ

ണ് സൂക്ഷിച്ചിരിക്കുന്നത്. നാലെണ്ണം കിട്ടി. രണ്ടുകൈയുള്ള ഒറ്റത്തലയുള്ള വിഗ്രഹം ഭൂമിസ്പർശമുദ്ര കാണിച്ചാണ് ഇരിക്കുന്നത്. 3 തല, 4 കൈയുള്ളത് , 3തല 6 കൈ ഉല്ലത് , 3 തല, 8 കൈ ഉള്ളത്, ഇങ്ങനെയാ ണ് രൂപം. മൂന്നെണ്ണം വജ്രപ്രിയങ്കാസനത്തിലാണ് . ഒന്ന് ലളിതാസനത്തിലും ഇരിക്കുന്നു. മായാജാലതന്ത്ര പ്രകാരം അക്ഷോഭ്യബുദ്ധൻ, രത്നസംഭവൻ, അമിതാഭനെന്നിവരാണ്.

അക്ഷോഭ്യബുദ്ധൻ:- 3 തല 8 കൈ

രത്നസംഭവനും അമോഘസിദ്ധിയും 3 തല, 4 കൈ

അമിതാഭൻ- 3 തല 6 കൈ.

നിഷ്പന്നയോഗാവലി അക്ഷോഭ്യബുദ്ധനൊഴികെ എല്ലാവരും 3 തല, 6 കൈ ഉള്ളവരാണെന്നാണ് പറയുന്നത്. ഗുഹ്യസമാജതന്ത്രത്തെ ആധാരമാക്കി, അഭ്യങ്കരഗുപ്തൻ നാലു ബുദ്ധന്മാരുടെ ഇക്കണോഗ്രാഫിക്ക് സ്റ്റാൻഡൈഡേസേഷൻ ഉണ്ടാക്കി. തുറന്ന സ്ഥലത്ത് ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിക്കുന്നവ സാധാരണക്കാരുടെ ആരാധനക്കാണ്. ശൈലി വെച്ച് ഈ നാലു ബുദ്ധപ്രതിമകളും 10-11 നൂറ്റാണ്ടുകളിലേതാണ്. 7-8 നൂറ്റാണ്ടുകൾക്ക് ശേഷമാണ് സ്തൂപമണ്ഡലം ശിൽപ്പമണ്ഡലം ഇവ ആരാധിക്കാൻ ബുദ്ധമതക്കാർ തുടങ്ങിയത്.

സ്തൂപം ഋഗ്വേദത്തിലും അഥർവ്വവേദത്തിലും തൈത്തിരീയസംഹിതയിലും വാജസനേയീസംഹിതയിലും ശതപഥബ്രാഹ്മണത്തിലും പറയുന്നുണ്ട്. നെറ്റിമേൽ ഉയർത്തിക്കെട്ടിയ മുടിയെയാണ് അത് സിംബോളിക്കായി (ശിഖ) പ്രതിനിധീകരിക്കുന്നത്. സർവ്വജ്ഞ

പുരുഷലക്ഷണമാണ് അത്. നിഗാലിസാഗർ ലിഖിതം സ്തൂപത്തെ ബുദ്ധചിഹ്നമായി പറയുന്നു. അശോകകാലത്ത് സാമ്രാജ്യമാകെ സ്തൂപം കൊത്തിവെക്കാനാരംഭിച്ചു. ജ്ഞാനം, ജ്ഞാനിയായ സർവ്വജ്ഞപുരുഷൻ (ഗുരു) അവരുടെ ആരാധന എന്നേ സ്തൂപാരാധനക്ക് അർത്ഥമുള്ളൂ. കലിംഗത്തിൽ അശോകകാലം മുതലേ സ്തൂപം നിർമ്മിക്കുന്നുണ്ട്.

## 5. വടക്കേ ഒറീസ്സ

അഹിഛത്രം, ഹസ്തിനാപുരം, കൌശാംബി, മഥുര, രാധഘട്ടം, ശൃംഗവേരപുരം, തക്ഷശില, ഉജ്ജയിനി, വിദിശ മുതലായ പുരാതനനഗരങ്ങളെ ഇന്ത്യാചരിത്രം പരാമർശിച്ചിട്ടുണ്ട്. ലോഹപ്പണി, കൃഷി, ചക്രം കണ്ടുപിടിച്ചത്, ഗതാഗതമാർഗ്ഗങ്ങളും യാത്രാസൌകര്യങ്ങളും വ്യാപാരസാദ്ധ്യതകളും, ലിപി, മുതലായി പല കാരണങ്ങളാലുമാണ് നാഗരീകസംസ്കൃതി ഇന്ത്യയിലാകെ വളർന്നുവന്നത് കേരളത്തിലും പടിഞ്ഞാറൻതീരത്തും വളരെ പണ്ടുമുതലേ നഗരങ്ങളുണ്ടായത് . സമുദ്ര, നദീജലസഞ്ചാരസൌകര്യവും വ്യവസായവ്യാപാരവികസനവും കാരണമാണ്. കലിംഗവും സമുദ്രതീരവും കാട്ടിലെ വിഭവങ്ങളും നദീജലസഞ്ചാരവും കൊണ്ട് അനുഗൃഹീതമാണ്. മൌര്യകാലത്ത് ഈ സാദ്ധ്യതകളെ വളർത്തിയെടുത്ത് കലിംഗത്തെ നഗരവൽക്കരിച്ചു. അശോകന്റെ കലിംഗം ആക്രമണത്തിനു ശേഷമാണ് ഇത് സംഭവിച്ചത്. വടക്കേ ഒറീസ്സയിൽ മയൂർബഞ്ച് , ക്യോഞ്ചാർ ജില്ലകളിൽനിന്ന് നിരവധി ലിഖിതങ്ങൾ ലഭിച്ചിട്ടുണ്ട്. ശിലാലിഖിതവും കോപ്പർപ്ലേറ്റ് ലിഖിതവുമുണ്ട്. ബമൻഘട്ടി, (രാണാ

ഭഞ്ജന്റെ), ഖണ്ഡദ്യൂലി ( രാണാഭഞ്ജന്റെ) ഉക്കുണ്ഡി (പ്യഥ്വീഭ ഞ്ജന്റെ) കേസരി ( ശത്രുഭഞ്ജന്റെ) ആദിപൂർ( നരേ ന്ദ്രഭഞ്ജ, റാണാഭഞ്ജ, ദുര്യഭഞ്ജ) കിച്ചിങ്ങ് ദേയം (മദനഭഞ്ജ അഥവാ രാണഭഞ്ജ), ബരിപാദമ്യൂസിയം പ്ലേറ്റ് ( ദേവനന്ദദേവ) ഇവ പ്രധാനകോപ്പ്ർ പ്ലേറ്റ് ലിഖിതങ്ങളാണ്. ബരിപാദമ്യൂസിയത്തിലുള്ള മഹാരാജാ ശത്രുഭഞ്ജ, ധ്രുവ ഭഞ്ജ, കുമാരധർമ്മ രാജന്മാരുടെ ശിലാലിഖിതം, കിച്ചിങ്ങ് മ്യൂസിയത്തിലെ അവലോകിതേശ്വരപ്രതിമയുടെ പീഠത്തിലെ ധരണിവരാഹന്റെയും പത്നി കീർത്തിയുടേയും നാമം, (രായഭഞ്ജകാലം) നാഗവംശരാജാ മഹാരാജാ മാനഭഞ്ജന്റെ പുത്രൻ മഹാരാജാ ശത്രുഭഞ്ജന്റെ അസൻപത്ത് ശിലാ ലിഖിതം , മഹാരാജാ ശ്രീദിശ ഭഞ്ജന്റെ  സീതാഭഞ്ജി ഗുഹാ ലിഖിതം ഇവ ശിലാലിഖിതങ്ങളാണ്.

കിച്ചിങ്ങ് എന്നത് കിജ്ജിംഗക്കോട്ട എന്നതിന്റെ അപഭ്രംശമാണ്. ഇത് ഭഞ്ജരാജാക്കന്മാരുടെ ആദ്യതല സ്ഥാനമായിരുന്നു. ഇവിടെ കുതൈതുണ്ഡി, ചന്ദ്രശേഖര, കീചകേശ്വരിമാർക്ക് സമർപ്പിച്ച ക്ഷേത്രസമുച്ചയങ്ങളുണ്ട്. വിരാടഗൃഹം, കീചകഗൃഹം എന്ന് രണ്ട് സ്ഥലം ഫണ്ട്. ഇടമുണ്ഡിസ്തൂപം ഇവിടെയാണുള്ളത്. ചൌലിക്കുഞ്ജത്തിൽ 14 മോനോലിത്തുകൾ തൂണുരൂപത്തിലുണ്ട്. ഹരചന്ദിയുടെ ആൾ ഉയരമുള്ള വിഗ്രഹം, പ്രചണ്ഡി, ഉമാമഹേശ്വരൻ നർത്തനഗണപതി ഇവയും ഇവിടെനിന്ന് കിട്ടി. കൂടാതെ ബുദ്ധിസ്റ്റ് അവശിഷ്ടങ്ങളും കിട്ടി.  .

1. കച്ചണ്ട. കഢക്കിനദിയുടെ വലത്തെ കര. കന്ദ്രിയാ നദി ഇതിനോടു ചേരുന്നതിന്റെ 700 മീപടിഞ്ഞാറ് മയൂർഗഞ്ചിൽ. മറ്റേ കരയിൽ ഗുമാൾ എന്ന ചരിത്രസ്ഥലമുണ്ട്.

2. ഗുമാൾ. ട്രൈബൽ, നോൺട്രൈബൽ ജനത താമസിക്കുന്നു. കഢക്കിയുടെ ഇടത്തെ കര. നിരവധി കുളങ്ങളുണ്ട്. സാമ്പ്രദായികജലസംഭരണസിസ്റ്റം. 360 പഞ്ച്മാർക്ക്ഡ് നാണ്യം കിട്ടി. പാത്രക്കഷ്ണങ്ങളും കിട്ടി. മകരസംക്രാന്തിക്ക് ജനുവരി 15ന് തുസു വസാനി എന്ന ഉത്സവം ഇവിടത്തെ ആളുകൾ കൊണ്ടാടുന്നു.

3. രായ് രംഗപുരഗൃഹം. കഢക്കിയുടെ ഇടത്തേ കര. ഈശാനേശ്വരന്റെ ഇഷ്ടികക്ഷേത്രം പൊളിഞ്ഞു കിടക്കുന്നുണ്ട്. അതിൽ പുരാണകഥകളും മൃഗപക്ഷിപുഷ്പചിത്രങ്ങളും കൊത്തിയിട്ടുണ്ട്. വെസ്റ്റ് ബംഗാളിലെ വൈഷ്ണവഇഷ്ടികക്ഷേത്രം പോലെ ഇവിടേയും വളഞ്ഞ മേൽക്കൂരയും, ഇഷ്ടികച്ചുമരും ടെറാക്കോട്ട ശിൽപ്പങ്ങളുമാണ്. ഈശാനേശ്വരക്ഷേത്രത്തിന് 600 മീ പടിഞ്ഞാറ്, ധാരാളം പുരാവസ്തുക്കൾ കണ്ടെടുത്തു. ഈ സ്ഥലം ഒരു നള്ള കൊണ്ട് അതിരിടപ്പെട്ടതും ഭാഗികമായി കഢാക്കി നദിയാൽ ചുറ്റപ്പെട്ടതുമാണ്( ജലദുർഗ്ഗം)

4. തെന്റോപോസി കാൻഹുനദിയുടെ ഇടത്തേ കര. (കഢാക്കിയുടെ കൈവഴിയാണ് ഇത്). തെക്ക് വശത്ത് നള്ളയുണ്ട്. മൈക്രോലിത്തുകളും പാത്രക്കഷ്ണങ്ങളും ബീഡുകളും ശിലായുധങ്ങളും ലഭിച്ചു. മൈക്രോലിത്തുകൾ കറുത്ത ചെർട്ട് ആണ്. പാത്രം

ചുവപ്പും ഇളംചുവപ്പും തവിട്ടും കറുപ്പും ഉണ്ട്. പലആകൃതിയുള്ള പാത്രങ്ങളുണ്ട്.

5. രോരംഗ്. ദിയോനദിക്ക് ഇടത്തെ കരയിൽ . കൃൂത എന്ന മുക്കുവസമുദായമാണ് കൂടുതൽ. ക്വേതദ്വീപ മെന്നായിരുന്നു പേർ. ബ്രാഹ്മണപുരോഹിതൻ ഇവി ടത്തെ നദിയിൽ കുളിച്ച കാരണം ബ്രഹ്മൻബുധ എന്നും പേരുണ്ട്. 50 കൊല്ലം മുമ്പ് നദി വഴിമാറി ഒഴുകിയതി നാലാണ് ഇപ്പോൾ ഈ സ്ഥലം ചെറുതായതെന്ന് പ്രാദേശികരുടെ വാക്ക് ശരിയാവണം. ഈ സ്ഥലത്ത് അത്തരം പ്രതിഭാസം സാധാരണയാണ്.

6. കിച്ചിങ്ങ് (കിജ്ജിംഗക്കോട്ട). മൂന്നുഭാഗവും രണ്ട് നദികളാൽ ചുറ്റപ്പെട്ടിരിക്കുന്നു. കൈരിബന്ധൻ കിഴ ക്കുനിന്ന് പടിഞ്ഞാട്ട് ഒഴുകുന്നു. ഗ്രാമത്തിന്റെ വടക്കു ഭാഗത്ത് ഈ നദിയാണ്. തെക്കുവശത്ത് കാന്തക്കൈര കിഴക്കുനിന്ന് പടിഞ്ഞാട്ട് ഒഴുകുന്നു. ഇവ രണ്ടും ചേർന്ന് കിച്ചിങ്ങിന് 3 കിമീ പടിഞ്ഞാറ് വൈതരണി പ്പുഴയിലേക്ക് ചേരുന്നു. ദേവി കീചകേശ്വരീക്ഷേത്രം, കുതൈത്തുണ്ഡി, ചന്ദ്രശേഖര, വിരാട്ഗൃഹം, കീചക ഗൃഹം , ഇടമുണ്ഡിസ്തൂപം , ചൌലക്കുങ്ങിലെ 14 മോണോലിത്തിക്ക് തൂണുകൾ എന്നിവ ഇവിടെയുണ്ട്.

ഭഞ്ജരാജവംശത്തിന്റെ പരദേവതയാണ് കിച്ചിംഗേശ്വ രി അഥവാ കീചകേശ്വരി. താക്കൂറാണിപറമ്പിൽനിന്ന് വളരെ അമൂല്യമായ വിഗ്രഹങ്ങളാണ് കിട്ടിയത്. ഇവ യിലൊന്ന് നന്ദിയും ഭൃംഗിയും കൂടെയുള്ള ഹരനാണ്. 10-11 നൂറ്റാണ്ടിലെ ഹരകോപ്പർ പ്ലേറ്റിൽ ഹരനെ പറ യുന്നുണ്ട്. കീടകഗഡ, വിരാടഗഡ എന്ന രണ്ട് കോട്ട ഭഞ്ജരാജവംശക്കാരുടെ വാസസ്ഥലമായിരുന്നു. കീച

കഗഡയുടെ വടക്കുകിഴക്ക് ചൌലക്കുഞ്ജയിൽ 14 മോണോലിത്തിക്ക് തൂൺ ( 4 വലുത്, 10 ചെറുത്) കിട്ടി. കീചകഗഡയുടെ വടക്കുകിഴക്ക് കീചകേശ്വരി ക്ഷേത്ര ത്തിനടുത്ത് ഇടമുണ്ഡ്യയിൽ ബുദ്ധവിഗ്രഹവും. ഇവിടത്തെ ഒരു വാതിലിൽ മഹിഷമർദ്ദിനിചിത്രം കൊത്തിയിട്ടുണ്ട്്. ഇടമുണ്ഡ്യയുടെ തെക്ക് ചണ്ഡി സൽ എന്ന സ്ഥലത്തുനിന്ന് ചിത്രം കൊത്തിയ ഇഷ്ടി കകളും കിട്ടി.

7. സീതാബിഞ്ജി. ട്രൈബൽ ഗ്രാമം. സീതാനദിയുടെ ഇടത്തെ കര. രാവണഛരായ എന്ന സ്വാഭാവികഗുഹാ സ്ഥാനവും ഇവിടെ ഉണ്ട്. ഇതിൽ ആനപ്പുറത്ത് പോ കുന്ന രാജാവും പരിവാരവും പെയിന്റ് ചെയ്തിട്ടു ണ്ട്. രാജാവിന്റെ ഇടംകൈയിൽ താമരയും വലംകയ്യി ൽ അങ്കുശവുമുണ്ട്. അതേ ആനപ്പുറത്തിരുന്ന് ഒരു പരിചാരകൻ വെളുത്ത ചാമരം വലംകൈയിലും, കുട ഇടംകയ്യിലും പിടിച്ചിരിക്കുന്നു. 4 കാലാളും, ഒരു കുതിരപ്പ ടയാളിയും മുന്നിലുണ്ട്. വെള്ളവസ്ത്രം കൊണ്ട് മാറും മുട്ടോളം എത്തുന്നപാവാട കൊണ്ട്അര യും മറച്ച സ്ത്രീ രാജാവിനെ അനുഗമിക്കുന്നു. വെള്ള, തവിട്ട്,ചുവപ്പ്, മഞ്ഞ എന്നീ നിറങ്ങളാണ് ഉപയോഗി ച്ചിരിക്കുന്നത്. വസ്ത്രം മാല അങ്കുശം, താമര, ആഭര ണം ഇവ വെളുപ്പാണ്. ഇതിൽ മഹാരാജാ ദിശഭഞ്ജ എന്ന് തെക്കൻ ബ്രാഹ്മി ലിപിയിലാണ് എഴുതിയിരി ക്കുന്നത്.. അഞ്ചാം നൂറ്റാണ്ടാണ് കാലം.

സ്ത്രീകൾ ഉള്ള ചിത്രങ്ങൾ, ആഭരണങ്ങൾ, വീടുകൾ, കാതിലകൾ, ടെറാക്കോട്ടകൾ, ചെമ്പ് പൊതിഞ്ഞ പുരി കുശാനനാണ്യങ്ങൾ, വിളക്കിന്റെ സ്റ്റാന്റ്, ചുട്ട ഇഷ്ടിക

ഇപ്രകാരം നിരവധി വസ്തുക്കളും ഇവിടെ കിട്ടി. ചതുർമുഖശിവലിംഗമുള്ള ക്ഷേത്രവും പ്രധാനപുരാവസ്തുകേന്ദ്രമാണ്.

**6. തെൽക്കോയി.** സോമക്കോയിനദിയുടെ ഇടത്തേ കര.

കിഡക്കിനദി തീരത്ത് നിന്ന് വെള്ളിനാണ്യങ്ങൾ കിട്ടിയിട്ടുണ്ട്. ഈ നദി ഝാർക്കണ്ടിൽവെച്ച് സുവർണ്ണരേഖാനദിയോട് ചേരുന്നു. അടുത്തുള്ള ഇരുമ്പയിർ ഖനിയിലെ ഇരുമ്പിനും വനവിഭവങ്ങൾക്കും പകരമായി മഗധയുമായി കലിംഗത്തിന് വളരെകാലം മുമ്പേ വാണിജ്യബന്ധം ഉണ്ടായിരുന്നതിന്റെ തെളിവായി ചരിത്രകാരന്മാർ ഇതിനെ എടുക്കുന്നു. മഗധയിലെ ജരാസന്ധനും ചേദിശിശുപാലനും  അംഗത്തിലെ കർണ്ണനും കലിംഗത്തിലെ ദുര്യോധനപത്നി ഭാനുമതിയും എല്ലാം വടക്കുകിഴക്കേ ഇന്ത്യയിലെ പൊളിറ്റിക്കൽ കൂട്ടായ്മ തന്നെയാണ് പറയുന്നത്. വിരാടത്തിലെ കീചകന്റെ പിൻഗാമികളായ ഭഞ്ജരാജവംശം (ഭാഞ്ജ എന്നാൽ മരുമകൻ. വിരാടരാജാവിന്റെ സഹോദരി സുധർമ്മയുടെ മകളായ ഉത്തരയുടെ . സഹോദരീ പുത്രൻ) വംശമാണ് പിന്നീട് ഭാരതം ഭരിച്ച പരീക്ഷിത്ത്. കീചകന്റെ ഭാഞ്ചേയായ പാണ്ഡവവംശജൻ. ഇത് കലിംഗത്തിലെ സോമവംശി, പാണ്ഡുവംശിരാജാക്ക ന്മാരുടെ പരമ്പര പഠിച്ചവർക്ക് ചരിത്രത്തിലെ വിട്ടു പോയ കണ്ണി പൂരിപ്പിക്കാനുള്ള പിടിവള്ളിയാവും

# 7. ചന്ദേരി ലിഖിതങ്ങൾ (മദ്ധ്യപ്രദേശ്)

ചന്ദേരിയിൽനിന്ന് കിട്ടിയ നിരവധി ലിഖിതങ്ങളിൽ 5 എണ്ണം അരവിന്ദ് കെ സിങ്ങ് പ്രസിദ്ധീകരിച്ചു. ഇവയിൽ ഒന്ന് ശിവക്ഷേത്രത്തിലും ഒന്ന് ജൈനക്ഷേത്രത്തിലും മൂന്നെണ്ണം വാപികളിലും നിന്നാണ് കിട്ടിയത്.വാപികൾ ജനാജനവാവഡി(പ്രാണപുരം), സരായാ ബാവഡി (പ്രാണപുരം) ബത്തീസി ബാവഡി ( മുരാദപുരം).

1. മുരാദപുരം ബത്തീസ് ബാവഡി ലിഖിതം ശകസംവത് 1508 . ആദ്യത്തെ മൂന്നുനാലുവരികൾ മുഴുവനും നശിച്ചിരിക്കുന്നു.

സംസ്കൃതത്തിൽ 28 വരി. നാഗരിലിപി. വിക്രമസംവത് 1508 ശാലിവാഹനശകസംവത് 1373. ആഷാഢപഞ്ചമി ശുക്ലപക്ഷം ഞായറാഴ്ച, ഹസ്തം നക്ഷത്രം . രത്നസേനൻ അർജ്ജുനവാടി വാപി നിർമ്മിച്ചതാണ് ലിഖിതത്തിലെ വിഷയം. സാധുക്കളുടെ വംശാവലിയും ഉണ്ട്. ശിലാസ്ലാബിന്റെ അവസാനം രഘു എന്ന് ലേഖകന്റെ നാമം രേഖപ്പെടുത്തിയിട്ടുണ്ട്. നാലാമത്തെ വരിമുതൽ:-

മലദുഘനവാദ്യസുദ്രസഹിതംരക്ഷംസുദേഹക
യസ്യദേവാ..വജ്രേസ്യ സർപ്പയ്യാ

സ്വാതേ..ന്യാ സുരഗണാസിദ്ദഗന്ധർവ്വേവക്ഷ
ആഹംനോല...സുധിമലധാരിതാകേ നന്ദിഗാപു

..തീനകൈ ത്രിപുരാദി ഹനേദയാവോ നിധാര്യ
വലോവിലാസ സീസ്ഗന്ധമാദൌ ദുർഗ്ഗേശ്വരോ

കീർത്തിനുംപ്രസിദ്ധകേശേഭൂദേവേശുഭ്യേര
പദസോഹിലീമ..നഃ സകലമന്ദപാഷ

പിച്ചിപ്രാദി സിന്ധുകേ നാമവപ്രദേശേനേ..
പീവൈദുപുരീനാമയൈസ
ദ്യൈർക്ഷത്രിയധികേ ..ശ്രീവരൈയാദിവീരം
വിധാത്രി ഭൂതിപ്രമുദ്ധകരഷേണൈ
സൂകാവിപ്രോരിതൃഭിർ യുക്താ തൃ വ..
സുഭ്രസ്യ,,ദേശേസാവിദോ പ്രണമേസ്യോ
ഹാസ്രിഷോരിസാ. ധൌരു തസ്യ പുത്ര രഥി
അർച്ചത്രേജീൻ തസ്യ പുത്രുസാ നീരദാ തസ്യ പുത്ര
ജ്യേഷ്ഠപുത്രസാഹാരണ ദുതീയ സാ രതനത്രിതീയാ
സാ. രജൌസാ സാ ഹാരണ പുത്ര സാ..തസ്യ
പുത്ര ജേഷ്ഠപുത്ര സാ സൂഹദൂതീയാ സാ ഹുല്ല
തൃതീയാ ...സാ.. ഹുല്ലപുത്ര സാ ദരാ മു
സാ.ഗൂഢ. ഗൂഢപുത്ര ജ്യേഷ്ഠപുത്രി
നൃപതി(ദുതീപുത്ര) പുദ ശ്രീ തൃതീയപുത്ര.. സാ..
പീതുദൂതീപുത്ര സാ. രതനതസ്യപുത്രാ ജ്യേഷ്ഠാ
സാ. പൽഹോ തത്പുത്ര ദുതീയാ സാ. ദേവ തൃതീ
സാ. വഹാ ചതു സാ. മഹീസാ. മഹീപുത്രാ
ജ്യേഷ്ഠ സാ. പീഹുലാദുതീയ സാ. ശംഭം തൃതീ
ധൂമ..പുത്രേ രാജാ സാ. പല്ഹോ പുത്രാ ജേഷ്ഠ
സാ. ഭീതീ തത്പുത്രം ചേനേയാ ദൂതീ പുത്രാ സാ.
ദ്യോപതി..ത്രിതീപുത്ര സാ. ജുധീ.. ദുതീ
ധാരാമു..പുത്രേ സാ. വൈജു തസ്യ പുത്രാ
ജ്യേഷ്ഠപുത്രാ സാ ദുതീയാ ദൂതിപുത്രാ സാ.
പുനപതി സാ. ഗംഗദ്യോ...നാ ദൂതീ പുത്ര സാ. സാ
രൌപതി വിംവീവാപികരാപിതം സാ.
ഗംഗാദ്യൌ..സാ. കുലവി സുധഭവതാ..

ജ്യേഷ്ഠപുത്രി സാ. ദ്യോരാജ തസ്യപുത്ര സാ. ജയസിംഹവരപുരുദജുത്യേസാദു തൃതീ പുത്ര...ചതുർത്ഥപുത്ര സാ. ഗണപതി .സ്മിസ്തു ശ്രീവിക്രമാദിത്യരാജ്യേത് സംവത് 1508 ശ്രീശാലിവാഹനശകേ 1373 വർഷേ വിക്രമാമ്യംനാമ സംവത്സരോദതാഷാഢ സുദി 5 രവിവാരോ ഹസ്തനക്ഷത്രോ കന്യാസ്ഥിതേ ചന്ദേരി പ്രത്യേ സ്ഥാപിതമവാസ്ഥോ ഹരൌകശ്യപാരശ്ചായൌ രത്നസേന അർജ്ജുനവാഢിവാപി നതേനധമ്മവൃദ്ധീരിതപദലസ്യുദേതത്യേദർഗുണസ്യ പ്രിതപദൽഹ ഭടാസിലപ്രതിവ്രതാ ചൈരതവം ദേവേഭൂലോകേ പുത്രപൊത്രേന സംയുതാ..വരംഭൂമി,,, ശ്രദ്ധാത്ര സത്യാനതുമേഷ്ട ദശാഗ്രഹാ പുത്രേന്യുഖ്യേപ സാ. മൂലൈവഭോതി പിത്രിവര ്യം പരമ്പരായു വാപികൂപതടാകഭ്യാഹ ധർമ്മസ്യാർത്ഥമതി...ജത്രർജ്ജലസ്ഥലഹമാനി സുഗത്രപ്രസ്തരയമേകാപി... കപിയംധിനി.....സംഘീനാവന......ശ്രീവത്തിദാര്യമാട പ്രവിത്തജിത...വാപി നിർമ്മിതാ പൃഥ്വ്യാംനാംദാതു പുത്ര അമരാദ്യേ ന രാഘോ രാജുകസ്യാ....

2. പ്രാണപുര ജനാജന ബാവഡി ലിഖിതം (ഗിയാസുദീൻ കാലം). വിക്രമസംവിത് 1543. തീർത്തും നശിച്ച് മങ്ങി കിടക്കുന്നു. പൂർണ്ണവായന സാധിക്കില്ല

സംസ്കൃതം. തുടക്കത്തിലെ ദേവസ്തുതിയും അവസാനത്തെ ശുഭം ഭവേത് ഒഴികെ വൃത്തത്തിലുള്ള

21 വരികളാണ്. ആകെ 23 വരി. നാഗരി ലിപിയാണ്.വിക്രമസംവത് 1543 ശകസംവത് 1408 ശ്രാവണത്തിലെ ശുക്ലപഞ്ചമി വ്യാഴം . ഖിൽജി സുൽത്താൻ ഗയാസസാഹി ഭരിക്കുന്ന കാലത്ത് ചന്ദ്രപുരി നഗരത്തിന്റെ ഭരണം നോക്കിയിരുന്ന ശേരാഖാനയുടെ അനുവാദത്തോടെ , തന്റെ പൂർവ്വികരുടെയും തന്റെയും പുണ്യത്തിനായി കൃഷ്ണദാസനാണ് വാപി പണിതത്. അതിനടുത്ത് മാവ്, കദംബം, മുതലായ വൃക്ഷങ്ങളുടെ ഉദ്യാനവും വെച്ചുപിടിപ്പിച്ചു. വാപികൂപതടാകാദികളുടെ നിർമ്മാണം കൊണ്ടുള്ള പുണ്യം നാലുവരികളിലാണ് പറയുന്നത്. ഗണേശൻ, സരസ്വതി, കുലദേവി, മഹാമായ ഇവരെ സ്തുതിച്ച് ലിഖിതം ആരംഭിക്കുന്നു.  മൂന്നു ശ്ലോകം ഗണേശനും ശംഭുവിനും ഉള്ളതാണ്. കൃഷ്ണദാസന്റെ കുടുംബം മഥുരാന്വയമാണ്,(മഥുരയിലുള്ളത്) കായസ്ഥകുടുംബമാണ്. ഹാലൻ, ഹാലപുത്രനായ കൌലൈശി, കൌലൈശിപുത്രൻ ദേവസിംഹൻ(ദേവസി), അദ്ദേഹത്തിന്റെ മകൻ ദാസിനേ, ദാസുനേപുത്രൻ പുരുഷോത്തമൻ. പുരുഷോത്തമപുത്രൻ കൃഷ്ണദാസ്. കൌലൈശി അഥവാ കൌലസിംഹൻ ശിവഭക്തനും പേരക്കുട്ടി ദാസുനേ വിഷ്ണുഭക്തനും ഇവർക്ക് (കുടുംബത്തിന്) താക്കൂറബിരുദമുണ്ട്. അതിനാൽ ഭരണത്തിലും പങ്കുള്ളവരാണ്.  ഭുവിരാജനാണ് കവിത എഴുതിയത്. കല്ലിൽ കൊത്തിയത് ഭീർണ്ണ..

റണ്ണോഡ് ലിഖിതം(1510), മഗറൌണിലിഖിതം (1521) ഗിയാസുദീന്റെ പിതാവ് മഹമൂദ് സാഹ (മാൾവ) ഭരിക്കുന്നതായി പറയുന്നു. റാണ്ണോഡ് ലിഖിതം (1520) രത്നാകരദേവന്റെ കിണറ് നിർമ്മിതി പറയുന്നു. ഇതിൽ മാളവത്തിലെ മഹമൂദ് സഹാ,

സേരാഖാനാ ഇവരുടെ നാമമാണ്. മദൌവേദി സതി ലിഖിതം (1524) റാണ്ണോഡ് കിണർ ലിഖിതം മാളവ മഹ്മൂദ് സാഹാ ഷേരാകാനാ തന്നെയാണ് നാമം.മദൌവേദി ലിഖിതം (1534) മാണ്ഡുവിൽ ഗിയാസുദീനാമ് ഭരിക്കുന്നത് എന്ന് രേഖപ്പെടുത്തുന്നു. സംവത് 1535ലെ സിംഗ്പൂർ സ്റ്റെപ്പ് വെൽ ലിഖിതം ഊവരപുത്രൻ ഭൈരവദാസന്റെ മകൾ രാജമതി നിർമ്മിച്ചതാണെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. സിരോഹനഗരത്തിലെ ചജ്ജലപുത്രനാണ് ഊവരൻ. രാജാമതിക്ക് ചന്ദേരിയിലെ സേരാഖാന, മാണ്ഡുവിലെ ഗിയാസു അൽദീന, ജോൺപൂരിലെ ഹുസൈന സാഹ, പൌണ്ഡയിലെ ബർബക്ക്, ദില്ലി സുൽത്താന ,തുഗ്ലക്ക് സാഹ, ഗുജറാത്തിലെ കുത്തബ് അൽദീൻ, ബീദാരിലെ ബാമനി സുൽത്താന, ഇവരെല്ലാം സംഭാവന കൊടുത്തിരുന്നു. രാജാമതിയുടെ പുത്രൻ രാമചന്ദ്രൻ ഗിയാസുദാന്റെ പ്രിയകവിയായിരുന്നു ദേവീദാസൻ പ്രധാനനും. പണിത ആശാരിമാർ ബുരഹാമതസുകു, മൂല മുതലായവരാണ്. എഴുതിയത് ഗുണസുന്ദരൻ. ബുഢി ചന്ദേരി സതി ലിഖിതം 1545 ഗിയാസുദീനെ രാജാധിരാജനെന്ന് വിളിക്കുന്നു. സേരാഖാന്റെ മകൻ ജിമാനാഖാൻ 1547ൽ കുറച്ച് വൃക്ഷം നട്ട് അതിന് ഗേറ്റ് പണിതു. ഇത് ചന്ദേരിലിഖിതത്തിൽ പറയുന്നുണ്ട്. സംവത് 1551ലെ മ്യാനാ ലിഖിതങ്ങളിലൊന്നിലും ഇത് പറഞ്ഞിട്ടുണ്ട്. മയാനഗ്രാമത്തിൽ ലക്ഷ്മണന്പണിത കിണറിനേയും പരാമർശമുണ്ട്. അതിൽ ഗിയാസുദീന്റെ ഉദ്യോഗസ്ഥൻ സേർഖാനേയും സഹോദരൻ ദൌലതിഖാനേയും പറയുന്നു. ലക്ഷ്മണൻ പണിത മറ്റൊരു കിണറിൽ ചന്ദേരിദേശം സേറഖാനാ മുദാഫറയും ഭവാനീദാസഗുമസ്ഥൻ മാണ്ഡുവും

മറ്റു പർഗാനകളും ഭരിക്കുന്നതായും, പറയുന്നു. കായസ്ത നാഗരാജനേയും പറയുന്നുണ്ട്. ലക്ഷ്മ ണന്റെ മറ്റൊരു ലിഖിതം താൻ മായാപുരം ദുർഗ്ഗ പാലനാണെന്നും ദംഗിസമൂഹത്തിലെ ദുർജ്ജനസാലു ദേവനും പീലനെന്ന ആശാരിയുമാണ് കിണർ പണി തതെന്നും പറയുന്നു. സംവത് 1553ലെ ഗുദ്രി സതി ലിഖിതം മാണ്ഡുഭരണാധിപനേയും അദ്ദേഹത്തിന്റെ പ്രതിനിധിയേയും പറയുന്നു. രഖേത്രലിഖിതം (1555) അക്കാലത്ത് ചന്ദേരി കോട്ട ഖാനാ അജാമാ ശ്രീവിനയശേറാഖാനാ സംരക്ഷിക്കുന്നതായി പറയു ന്നു. ഹലൻപുര സ്റ്റെപ്പ് വെൽ ലിഖിതം (1557) ഗിയാസുദീന്റെ കാലത്ത് ഹല്ലന എന്ന രാജാവ് നിർമ്മിച്ചതാണ്. അതിൽ രാജാവിന്റെ അനുജൻ കുംവാരപാലനേയും, പറയുന്നുണ്ട്.

മാൾവ സുൽത്താൻ മഹമൂദിന്റെ മൂത്ത മകനാണ് ഗിയാസുദീൻ (1469-1500) താരതമ്യേനെ സമാധാന പരമായ പോളിസികളായിരുന്നു അദ്ദേഹത്തിന്റേത്. എന്നാൽ 20 വർഷം ഭരിച്ച ശേഷം മൂത്തമകനായ അബ്ദുൽ കാദിർ നസീരുദീൻഷായെ ഭരണം ഏൽപ്പിച്ചു .60000 സ്ത്രീകളുണ്ടായിരുന്നു അന്തഃപു രത്തിൽ വെപ്പാട്ടികളായിട്ട്, ജൈനരെ പ്രീണിപ്പിക്കാ നായി അവർക്ക് ധാരാളം ബിരുദം കൊടുത്തു. മൂത്ത മകനും രണ്ടാമത്തെ മകനും (അലാവുദീൻ സുജാതാ ഖാനാ) തമ്മിലുണ്ടായ തർക്കത്തിൽ ഗിയാസുദീന്റെ പ്രിയപ്പെട്ട ബാര്യ ഖുർഷീദാ ഇളയ വനെ പിൻതാങ്ഹി. 1500ൽ മൂത്ത മകൻ സുൽത്താനായി .അലാവുദീനെ വധിച്ചു, ഖുർഷീദ യെ തടവിലിട്ടു. ഗിയാസുദീൻ സരസതി രാജധാനി യിൽ ഏകാന്തത്തടവിലായി. 1501ൽ അദ്ദേഹം കിരീടം ഉപേക്ഷിക്കേണ്ടിവന്നു. മാർച്ച് 1501ൽ

മരണപ്പെട്ടു. മിയാനാ സതി ലിഖിതത്തിലും ബിജ്രി ലിഖിതത്തിലും നന്ദേരിലിഖിതത്തിലും സുൽത്താനാ മഹ്മൂദ് നസീറ സാഹ അദ്ദേഹത്തെ വിഷം കൊടു ത്തു കൊന്നതാണെന്ന് കാണുന്നു.

സിദ്ധിഗണേശായ നമ.സരസ്വത്യൈ നമ. ശ്രീകുലദേ വ്യാ മഹാമായാപ്രസാദാത് സിന്ദൂരേണാവലിപ്തം ഭുവിഭൃത്കുംഭസ്തലംസ്തദാ വിഘ്നാനിദലേർസ്തു വേസ്തു സവപ്രേഹയഖരോഭുവൈ ലംവോദരം യം പ്രണിപത്യ സർവ്വേക്രീമാന്തി നന്ദന്തി യശോലാഭന്തേ പഞ്ചാനനോവിഘ്നമൃഗേപുയോത്രതമീശപുത്രവരദ സ്തുവേഹം. സദാം ശംഭുനാസിദ്ധവൃന്ദൈ ർമുനീന്ദ്രൈദ്രവരേ ദിവ്യചർണ്ണംത്രിശൂലം വഹന്തി ഭയാവിശ്വം ഏതത് പ്രപഞ്ചം സുസൃഷ്ടം ജയന്തി ജയം കൃഷ്ണദാസായദ്യർച്ചാ

ശ്രീമാൻ മഥുരാമൌലിമന്ധാനമണി കായസ്ഥവംശേ കൃതിശ്രീ ഹാലാസു മഹാനാംഭൂസുനിവരെ വംശേ സ്വകീയേവരോം തത്പുത്രോം ഭുവിഭ്രവ്യകീർത്തിം ധനാസേ ശ്രേഷ്ഠിദാ പാവനോ കൌലസിംഹ സദാ ശിവസ്യാം തരണേലീനാ പ്രവീണാ ക്ഷിതൌ ഏതസ്യ പുത്ര പരിതുഷ്ടമിത്രാ ചരിത്രന്നിഹീകൃതാ ചിത്വരവ്യൂഹ നൃഗാത്രാ കലികാലദോഷൈശ്രീ ദേവസിംഹോ ഭുവിസംബഭൂവ. തത്പുത്രോ വാസുദേവാഖ്യോ വിഷ്ണുഭക്തിപരായണ യെനാസ്നാതാനി തീർത്ഥാനി ദാസുനേ ദീലിപർവ്വസ തത്പുത്ര പുരുഷോത്തമോ ഗുണയുതോദുഭ്യ മഹേന്ദ്രോപമോ രാജാർഹോ പ്രിയദർശന്യേ വലംയുതോ വിപ്രേനതസർവ്വദാ ക........വ നിപുണശ്ചാതുര്യാ
ചിന്താമണികൽപ്പശാശിഭിരലംധേന്വാ ച ചന്ദ്രനേ

കിം ഇത്യേവംമനശ്ച വിചിന്ത്യ വിധിനാനീത്യ
ശ്ചതേ സുദാസുരാ....
രുവസാഹസാതൈസ്തൈർഗുണ്യൈർമാനയാ
ധാതാര കതിവാനസംതി ഭുവനേംദേശേ ചദേശേ
ധുനാ കിംചിത് കിംചിദുദം ചിതാദ്യും
ഇത്വലമ്യാതി.....ഭാാവസ സർവ്വാശാപരിപൂരണിം
കുവലയാനന്ദൈകസന്ദായിനീശ്രീ കൃഷ്ണേശ്വര
കീർത്തിരദ്യാഭവതപൂർണ്ണേന്ദുവിംവായത്രേ

..ധം പരമസുചാരുദീപ്തിഭൂഷിതം
ദാനമാനസദാമ്യുത്രം കൃഷ്ണദാസം കൃതം ഗൃഹം.
മനോഹരസുഗ്താമൃതാപ്രഗന്തികാസുവിശിഷ്ട..
നിർമ്മിതാ ക്രിഷ്ണജദാസകൃത ശുഭാ. അനേന
കൃഷ്ണദാസേന വിചിത്രേണ ച ധീമതാ
പുരുഷോത്തമസ്യ പുത്രേണ നിർമ്മിതാത.. യത്ര.
നാരായണോ യസ്യ ഹൃദംബുജസ്യോ കൃഷ്ണാ
സുധീരാജാതി ചന്ദ്രപൂര്യം പുരാണകൽപ്പഭി ച
വ്രതസ്യോ പിത്രോ ശ്രദ്ധത്യൈ പുണദൈ്യ. ഇയം
വാപി കൃതാരമ്യ കൃഷ്ണദാസമനീഷിണ.
ഉത്കീർണ്ണപ്രസ്താരോഭ്ഭീർണ്ണ രചിത ഭൂവിരാജതേ
ഉദ്യാനമുദ്യേത കമ്രാജവുകദംബാദി വിരാജമാനം
പുഷ്പൈർമോഗൈ കൃതകൌഭഭാവ്യം
വാപിസമീപേ രചിതം ച തേന തഥാ ച
പത്മപൂരന..കിമുക്തം തദാഹ. ഗർഭമാത്രം
ചയേകുര്യൂര്യഭ്രാഗൌവിഭ്രിഷിഭവേത് .യമലോകമ
ദ്രിദൈവതേയംഭി സുഗതിംനര. മനവിഭംവാദി
പ്രാണവാരിണി സംസ്ഥിതാ ഭത്യപാന്ഥേ
പ്രയശ്ചുംതിതേ ദിവ്യംതേ സദാദിവിം
വാപികൂപതദാഗത്യൈധർമ്മസ്ഥാന
ശുഭേഷ്ടിവംഭിസ്ദേവയാ് യത്രജലസ്തലധരണിതു
അശ്വത്ഥമേകം ന്യഗ്രോധമേകം ദശേചരിന്ദിനീകം

കപിത്ഥവിന്നപുലകത്തദാം ച പഞ്ചാംഭത്
വാപിനരകം ന പശ്യേത്

സ്വസ്തി! സംവത് 1543 ശകേ 1408 വർഷേശ്രാവണ സുദി 5 ഗുരുവാരേ മഹാഭൂപാലര് മുകുടമണിശ്രീ സുലിത്താനാ ഗയാസസാഹി ഷലചിരാജ്യേ ചന്ദ്രപുരി നഗരേർമുക്തേ സേരഷാനവർത്തമാനേ മുത്സരി ഷ്കസാർക്കർദ്ദുലസോമതീസി കനമര്യതതേ തസ്മിനപ്രസ്താവേനിവരാ മാഥുരാന്യയാ കായസ്ത ത ശ്രീ ഹാലതത്പുത്ര ത ശ്രീ കൌലൈസി തത്പുത്ര ത ശ്രീ ദേവസി തത്പുത്ര ത ശ്രീദാസുനേ തത്പുത്ര ത ശ്രീ പുരുഷോത്തമ തത്പുത്ര ത ശ്രീ കൃഷ്ണദാസ തേന കൃഷ്ണദാസേന വാപിനിർമ്മിതാ പൃഥിവ്യാം നന്ദംതു പുത്രപൌത്രൈ സഹസ്ചന്ദ്രം ഭൂചിരം ശുഭം ഭവതു.

3. **ചന്ദേരി ജൈനക്ഷേത്രം ലിഖിതം.**
   **വിക്രമശകം 1664** പഴയ ലോഹരതാല (ഇപ്പോൾ ധൂബീയ താല) എന്ന വാപിയുടെ പടിഞ്ഞാറെ ഭാഗത്ത് ചുമർമദ്ധ്യത്തിലായി . മഠിയനാമം ലിഖിതത്തി ന്റെ 5ആം വരിയിൽ ദദരാമഠം എന്ന് കാണു ന്നു. സംസ്കൃതം, ദേവനാഗരി ലിപി. ലിപി വളരെ അശുദ്ധമാണ്. സിദ്ധ എന്നതിന് നിദ്ധ എന്നാണ്. ഭദ്രമാസം 13ആം ദിനം ശുക്ലപക്ഷം ബുധനാഴ്ച. സലൈമസാഹികാലത്താണ് ദദരാമഠം നിർമ്മിച്ചതെന്ന് പറയുന്നുണ്ട്. തീർത്ഥങ്കര ശാംഭവനാഥനാണ് പ്രതിഷ്ഠ. ശ്രീഹിസലൈസനാണ് അന്ന് പ്രാദേശികമുഖ്യൻ.സാധു വാഗ്ത്രി,

സാധു വാലു (വഘോരസമുദായം) മൂലസംഘ ത്തിലുള്ളവരാണ്. അവരെ പരാമർശിക്കുന്നു നാഹതഗോത്രത്തിലെ ജൈസ്വാലകുടുംബത്തിലെ അംഗങ്ങളെ പറയുന്നു. സഹിമാനനെന്ന ആദ്യത്തെ വ്യക്തി വാർജ്ജസിയെ വിവാഹം കഴിച്ച് തിഹരാജനെന്ന പുത്രനുണ്ടായി. തിഹ രാജന് പത്നി വാലഹാഡെയിൽ ധർമ്മസിംഹ ൻ ജനിച്ചു. അദ്ദേഹത്തിന് ചാരണയിൽ സാധു ഹസനീശൻ. ഹസനീശന് പത്നി ശശിയിൽ സാധു ശ്രീ സിങ്കാര. സിങ്കാര യൂഡേയെ വിവാ ഹം കഴിച്ചു. സാധുശ്രീ ചംധ, സാധു ധാരണ നെന്ന് 2 മക്കൾ

ഓം നമ സിദ്ധേഭ്യു. യസ്യ പ്രസാദാദഭ്രേശ്വരാത്രം രാഗസ്തുരണ്ണക്രമേശ്വരാർത്വം. തീർത്ഥങ്കത്വം സ സംഭവം വിംമതി. സംശത്യം വൃദ്ധി സ്വന്നതാ സദാസ്തുരതല്ലത്വയ്യത്ക്ക മൂലാശ്ചത പീഠ വഗോരഹം ജാതി സാ വാഗ്ത്രിഷ്യ പു ലൂവാദ് ഹേതംഹ യത്യാത്രകിതോ ജിനധർമ്മാത് കൽപ്പദ്രു ആമനോ ഭീച്ചകമ്വപ്രാപ്യേസ്തു സംവത് 1664 വർഷേ ഭാദ്രപ സുദി 13 വുധവാസരേ ദദരാമധാതുർച്ചേ്വ സാഹി സലൈമരാജ്യപ്രവർത്തമാനേ ജൈസവാലവംശേ നാഹതഗോത്രേ ലാധശ്രീ സഹിമാനയേ ഭാര്യാദ്വാ വർജ്ജസീപുത്ര രിഹരാജാ ഭാര്യാ വാലഹദേ പുധ മ്മസിഗ ഭാര്യസ്സാ ചാരണ പു സാധു ഹസനീശു ഭ ശശി ജാത്തദ്വാ സാധു ശ്രീ ശിങ്കാരാ തസ്യ പത്നി യുദ് തസ്യ പുത്ര സാദു ശ്രീ ചംദ സാ ധാരണാ പുണ്യശ്രീ . ശുഭം ഭവത്.

## 4. പ്രാണപുരം ബാവഡി ലിഖിതം. ദുർജ്ജനസിംഹൻ വിക്രമസംവിത് 1752

*സരായ ബാവഡിയിൽ. 18 വരി സംസ്കൃതം. ക്ഷ എന്നതിന് ഛ എന്ന് എഴുതിയിരിക്കുന്നു. തെറ്റായ ലിപി. നാഗരിലിപി. വിക്രമശകം 1752 ശാലിവാഹനശകം 1617. ജ്യേഷ്ഠ, 12ആം തിഥി, ശുക്ലപക്ഷം ബുധനാഴ്ച ചിത്രനക്ഷത്രം . മഹാറാണി പ്രാണകുവരി വാപി നിർമ്മിച്ചത് രേഖപ്പെടുത്തുന്നു.. ഔറംഗസേബിന്റെ കാലമാണ്. ശ്രീമഹാരാജാധിരാജാ ദുർഗ്ഗസിംഹജുദേവന്റെ പത്നിയാണ് മഹാറാണി പ്രാണകുവരി. ശ്രീ മഹാരാജാധിരാജാ ദേവീസിംഹജുദേവപുത്രനാണ് ദുർഗ്ഗസിംഹൻ. പ്രാണകുവരിയുടെ പുത്രൻ ശ്രീമന്ത്യ ദുർജ്ജനസിംഹൻ. ദളപതിയാണ് ലിഖിതം എഴുതിയത്. ധർമ്മുവാണ് നിർമ്മിതി നടത്തിയത്. സൂത്രധാര ഛരിരിവാജി കാരിഗാര വുലാകി ഇവരാണ് ആശാരിമാർ ലിഖിതം കൊത്തിയതും അവരാവണം. പ്രാണപുരത്തെ പ്രീണപുരമെന്ന് ലിഖിതത്തിൽ എഴുതിയിരിക്കുന്നു.ബുന്ദേല രാജാവാണ് ദുർഗ്ഗസിംഹൻ.1602ൽ അബുൾ ഫസലിനെ വധിക്കാനായി ജഹാംഗീർ ബുന്ദേൽഖണ്ഡിന്റെ തലസ്ഥാനമായ ഓർച്ഛ ബുന്ദേല രാജാവ് വീരസിംഹന് കൊടുത്തു. പകരം അവിടത്തെ രാമസാഹയെ ചന്ദേരിയിലേക്ക് മാറ്റി. പിന്നീടുള്ള 253 വർഷം ചന്ദേരിയിൽ ബുന്ദേലവംശം ഭരിക്കുന്നു.ചന്ദേരിനിന്ന് 40 കിമീ ദൂരെയുള്ള ലളിത്പൂരിൽ താമസിച്ചാണ് രാമസാഹ ചന്ദേരി ഭരിച്ചത്. അദ്ദേഹത്തിനുശേഷം 1628ൽ മൂത്ത മകൻ സംഗ്രാമസാഹ രാജാവായി. അദ്ദേഹം ഷാജഹാനുമായി നല്ല ബന്ധമായിരുന്നു. ചന്ദ്രവാലി എന്ന*

രാജകീയനാമം അദ്ദേഹത്തിന്റെ ധീരതക്ക് പ്രതിഫലമായി ലഭിച്ചു. 1641ൽ അദ്ദേഹം മരിച്ചശേഷം മൂത്ത മകൻ ദേവീസിംഹൻ ഭരിച്ചു. അദ്ദേഹം പണ്ഡിതനും ഗ്രന്ഥകർത്താവുമായിരുന്നു. ഔറംഗസേബിനെ സഹായിച്ചു. 1663ൽ അദ്ദേഹത്തിന്റെ മരണശേഷം ദുർഗ്ഗാസിംഹൻ രാജാവായി. ഔറംഗസേബിനെ ബഞ്ചാരാ വിപ്ലവം അമർത്താനും മരാത്താ രാജാവ് ശങ്കരറാവുവിനെ പരാജയപ്പെടുത്താനും (1673) സഹായിച്ചു. 24 വർഷം കഴിഞ്ഞ് അദ്ദേഹത്തിന്റെ മരണശേഷം ദുർജ്ജയസിംഹൻ രാജാവായി. ഇക്കാലത്ത് മറാത്താ രാജാ പണ്ഡിതഗോവിന്ദരാജാ ചന്ദേരി അക്രമിച്ചു. മുഗളരുടെ സഹായത്തോടെ രാജാവ് അവരെ പ്രതിരോധിച്ചു. ഇക്കാലത്ത് ഭണ്ഡാരം ക്ഷയിച്ചു. അദ്ദേഹത്തിനുശേഷം മൂത്ത മകനായ മാനസിംഹനാണ് രാജാവായത്.

പ്രഭുദ്ഥഗതജല്യജല......രതസ്യ
വിശ്രാന്തുസുഭാവ..നടുപ്തഹേശ്രദ്ധസു....യ
ാന...ശ്രീരാമനാമ. ബോ....തേജാവ്രതദോസ്ത
സിയർമ്മജോവ്വദ്ദരൌഹും മദ്ധ്യേ ഗംഗേ
ധാരണസവ്വിതാ ...പതിവ്രതനീശ പൂജാവ്രത
വ്രംഹാ പിതാംവരി ഇരിഹനു കമലാർദ്ദൈസ്മരി
ആദിവാണിഗ ധവളൈ
പുഛരപാപുത്രംസ്വരപിതവതാ സംസ്തവ്വൈ്യ
രാജലച്ചിമി
അതർസംവലോസ്യേ ....വിക്രമാദിത്യനൃപരാജ്യേ
സംവത് 1752 ശകേ സാലിവാഹനേ സംവത് 1617
പാർത്ഥിവനാ....ഹൃദസു ശ്രീ ഷമരിതൌ
മഹാമായാ ഇവഗൂഢേമോസോത്തമമാസേ
ജ്യേഷ്ഠമാസാ ശുക്ലപച്ചേ തിഥൌ 12 ബുധേവ്വാരി

*39 പൽഹ 4 ചിത്രാനദ്യത്രേവ്വാരി 25 പ 53 വരിസാനാമജേഷംദല ശ്രീമദ ഔരംഗജേവ്വ പാടസാഹി തസ്യസേവക ശ്രീമഹാരാജാധിരാജ ശ്രീരാജദേവീസിംഹജുദേവ  തസ്യാത്മജാ ശ്രീമഹാ രാജാധിരാജാ ശ്രീരാജ ദുർഗ്ഗാസിംഹജുദേവ തിന കിരാണി ശ്രീമഹാരാണി ശ്രീ വാദിരാണി പ്രാണ കുവരി ജുദേവ്യാഗ്രാമ സരാദ്ദവനൈഹൈൗരിഷു ദാഹാ തസ്യാത്മജാ ശ്രീമഹാരാജാധിരാജ ശ്രീമത്യ ദുർജ്ജനസിംഹജുദേവ തസിരാജ്യേ വംദാപുമേശുഭസ്ഥാനേ ലിഷതസ്യൃക ഥാ ദലപതിരാ കൃത്വാ ധരമു ഥ ധാമഹ സുതരൌ. ചിഹിരിവാജീ ഗൌം പ്രീണപുരവ്യാദ പദവാല ദാരൌചോമഹിഹൈ. സൈംദൌഹൈപുരേധാവാ. കാരിഗാരു വുലാഷി മാതരേഹ ശ്രീരസ്തു ശുഭമസ്തു*

## *5. ചന്ദേരി ശിവക്ഷേത്രം മാനസിംഹന്റെ. വിക്രമസംവിത് 1794*

*ശ്രാമാനസിംഹേശ്വരക്ഷേത്രം. ബുന്ദേലരാജാ മാന സിംഹന്റെ ലിഖിതം ചന്ദേരിയിലെ ദാരിബാഖേ ദമെന്ന സ്ഥലത്ത് ക്ഷേത്രം മാനസിംഹനാണ് നിർമ്മിച്ചത്. സംസ്കൃതം 14 ശ്ലോകം. 23 വരി. നാഗരി ലിപി. ഗണേശനെ സ്തുതിച്ച് ആരംഭം. തിങ്കളാഴ്ച മഹാപർവ്വത്തിലെ 8ആം ദിനം. മാനസിംഹന്റെ പത്നി മേധവതിയും സുതവതി യും. പുത്രൻ അനിരുദ്ധദേവൻ. മാനസിംഹൻ ശിവഭക്തനും ഭഗവതിഭക്തനുമായിരുന്നു. വിന്ധ്യാ ചലത്തിലെ വിന്ധ്യവാസിനി ജോഗേശ്വരി ഇഷ്ടദേ വത. മൂത്ത പുത്രൻ രാമദാസനും ജോഗേശ്വരീഉപാ സകനായിരുന്നു. ജ്യോതിർവിദ ഗിരിധാരനാണ്*

*ശ്ലോകം രചിച്ചത്. ശിൽപ്പി ദേവദാസനാണ് കല്ലിൽ കൊത്തിയത്.*

*ദുർജ്ജനസിംഹനുശേഷം 1733ലാണ് മൂത്ത മകനായ അദ്ദേഹം രാജാവായത്.* മകൻഅനിരുദ്ദസിംഹൻ മുഗിളരുമായി എല്ലാ ബന്ധവും വിഛേദിച്ചു. അദ്ദേഹം 28 വർഷം ഭരിച്ചു. ലക്ഷ്മണക്ഷേത്രം അദ്ദേഹം പണിതു. പരമേശ്വരതടാകത്തിനടുത്താണിത്.

ശ്രീഗണേശജയ. ഗജവദനം ശുകകദം ധ്രത്യൂഹ വ്യൂഹവാരണം പ്രണാമം ഹിമഗിരിജായശ്ചതനയം സദയം ഹൃദയേ ഗണനാഥം

സ്വസ്തി! ശ്രീ രാജ്യ വിക്രമാർക്കനൃപതേ രാജ്യോദയാത് ശർമ്മദേവേദങ്കസ്വരഭൂമിതേ 1794 അബ്ദനികരേയാതേഥമുദ്വത്ശനേ നാംനാടുപ്രഭവേ സരോജസുഖദേ പ്രാപ്തേ ദശംഉത്തരം ഹേമാമൃതർത്തുവരേ ശുഭശീതയസി പ്രപ്രൈസിതേ പക്ഷകേ. അഷ്ടമ്യാം സോമവാരേ ച മഹാപർവ്വനി ശർമ്മദേ തസ്മിൻ സംസ്ഥാപിതശ്രീമാൻ മാനസിംഹേശ്വരശിവ.

ഭൂമാംഡലാകന്ധളമൌലിരത്നമരീചിപുഞ്ജാരുണപാദപത്മാ പ്രചണ്ഡദോർദണ്ഡ വികണ്ഡിതാരി ശ്രീവിക്രമാദിത്യധരാധിരാജാ.

യേനാനേകശിവാലയാനി നൃഹരേ പ്രസാദജാലാന്യാദ്യേ ദാനാനിക്രതു ഹേമദാരണഹയാം ദത്താദ്വിജേഭ്യാ സദാ. യസ്യാജ്ഞാവശവർത്തിനീ സുജഗതിരാജന്വതീയനസ ശ്രീകാശീശ്വരചക്രവർത്തി മുകുടോവർവർത്തി ഭൂമണ്ഡലേ

ശ്രീകൃഷ്ണസ്യ യത്
അനിരുദ്ധതനയശ്രീശംഭുസൂനുര്യഥാ ശേന്യാനീഡ്യു സദാമർദ്ദാസതനുജാ ശ്രീമാൻ ജയന്തോ യഥാ സൌര്യോദാര്യാൻ നിധിർ മഹാരി കരിണ്യാമേയേശ്വര കേസരീവ്വസ്യ ശ്രീയുവരാജ രാജതനയ ശ്രീമാനസിംഹസ്തഥാ.

തേന ശ്രീത്തപുസൂനൂനാ ദ്വിജവാരേർ വിദ്യാധികൈർമണ്ഡപം കുണ്ഡം തത്ര വിധായ വേദവിധിനാ സംസ്കാര്യ മൂർത്തി പരാം പ്രസാദേ വിഷാദേ സുധാധവളിതേ സംസ്ഥാപിത സുന്ദരേ തസ്മിൻ ശ്രീയുവരാജരാജവിഭുനാ ശ്രീമാനസിംഹേശ്വരാ.

സൌഭാഗ്യവതി പതിവ്രതവതീ ജ്യേഷ്ഠസ്സ താവല്ലഭാ നാംനോ മേധവതീ രസാദേവീ സദാംശ്രീകൽപ്പവല്ലീസ്തദാം. ചാന്യ പ്രേമപരായണാ സുതവതീ ശ്രീധര്മ്മപത്നീ തഥാ പുത്രംസാരഥി അനിരുദ്ധസിംഹമജനാത് ദീർഘായു ച ധാർമ്മികം.

വരണജ്യോതിനാം പ്രീതസ്യാസ്തേ ഭോഗ ഏതായ ശ്രീപത്മസിംഹ ധർമ്മാതസ്യ ശ്രീ ജ്യേഷ്ഠപുത്രോയം .ശ്രീ മാനസിംഹയുവരാജ വച്ചാംമ്നിയോഗാത് ജ്യോതിർവിദാം ഗിരിധരേണ ശിവാലയസ്യ, വദ്ധം സുപാദ്യനികരൈർ വരവീജകം ശ്രീദ ജാഗേശ്വരീചരണപങ്കജ സേവകേന.

ദാനേപക്തിഭുജോപമോർത്തിനികരേസപാലനേ ശ്രീ പതിർലോകാനാം വിനിധായ ഭൂപമുകുട ശ്രീമാനസിംഹേശ്വരം. ശ്രീവിന്ധ്യാചലവാസിനീ ഭഗവതീ ജാഗേശ്വരീ ശ്രീപാദദ്വന്ദാരാധനമാനസോ വിജ.തേ ശ്രീമാനസിംഹ ക്ഷിതൌ. പ്രസാദം

പ്രമുതം താവത് ബീജകോത്കീർണ്ണകൃതാ.
മാനസിംഹേശ്വരസ്യൈ തത് ദേവീദാസേന
ശിൽപ്പിനാ.

## 8..ബുന്ദേലവംശം ഉത്ഭവം.

**ഉത്തർപ്രദേശിലും മദ്ധ്യപ്രദേശിലുമായി കാണുന്ന ബുന്ദേൽഖണ്ഡ് വിന്ധ്യമേഖലയിലെ പ്രധാനസ്ഥാനമാണ്. ഉത്തരേന്ത്യക്കും ദക്ഷിണേന്ത്യക്കും ഇടയിലുള്ള നിർണ്ണായകസ്ഥാനം. കച്ചവടക്കാരും ആക്രമണകാരികളും ഈ കവാടം അഥവാ പർവ്വതദ്വാരക താണ്ടി സഞ്ചരിച്ചിരുന്നു. ബുന്ദേൽഖണ്ട് എന്നത് താരതമ്യേനെ പുതിയ നാമമാണ്. 10-14 നൂറ്റാണ്ടുവരെ ചന്ദേലകളുടെ കാലത്ത് ജേജകഭുക്തി എന്നാണ് വിളിച്ചിരുന്നത്. അബു റിഹാൻ ജജ്ജോതി എന്നാണ് ജേജകഭുക്തിയെ എഴുതിയത്. 10ആം നൂറ്റാണ്ടിനു മുമ്പ് ചേദിദേശം എന്നാണ് ഇവിടം അറിഞ്ഞിരുന്നത്. ചേദി ജേദിയും ജേജകഭുക്തിയും ആയി മാറിയതിന് സഹസ്രാബ്ദമെടുത്തു.**

**പുരാണപ്രകാരം ചേദി ജനപദം ശുക്തിമതി എന്ന തലസ്ഥാനത്തോടെ മഹാഭാരതകാലത്ത് ഉണ്ട്.ശുക്തിമതി ബന്ദജില്ലയിലെ സേവദയാണെന്ന് പലരും പറയുന്നുവെങ്കിലും അവിടെ പുരാണവിവരണപ്രകാരം മുത്ത് വിളയുന്നില്ല, കോലാഹലമേട് അതിനടുത്തായി കാണുന്നുമില്ല. കൃഷ്ണകാലം മുതൽ 10ആം നൂറ്റാണ്ടുവരെ ചേദിയായും 10-14 നൂറ്റാണ്ടുവരെ ജേജകഭുക്തിയായും 15ആം നൂറ്റാണ്ടുമുതൽ ബുന്ദേൽഖണ്ഡ് ആയും അറിയുന്ന ഈ പ്രദേശത്തിന്റെ വംശാനുകഥനം ഭാരതചരിത്രം തന്നെയായിത്തീരുന്നു. ബുണ്ഡേലകൾ**

**ട്രൈബലുകളാണ്. (ബി.ബി.മിശ്ര)എല്ലാ ഇന്ത്യക്കാരും ഇവിടത്തെ ആദിവാസി ട്രൈബലുകളാണ്.**

Bundela

Chedi . Sukthimathi capital Sothivathi nagara (pali)
Iswarasena (mahakshathrapa Eswaradatha) Abhira dynasty - Kalachuri Chedi era.
damaghosha
sisupala
Dhrishtakethu
sukethu
Sarabha
Bhimas wife
Nakulas wife karenumathi

uparicharvasu
suvahu
sahaja




ബുന്ദേലരാജവംശം തങ്ങൾ ഗഹർവാർ( ഗാഹദവാല)കാശികാനൂജ് വംശത്തിന്റെ ശാഖകളാണെന്ന് അവകാശപ്പെടുന്നു. ഇവര് 1089-1198 വരെ ഗംഗാസമതലം ഭരിക്കുന്നുണ്ട്. അവസാനരാജാവായ ഹരിശ്ചന്ദ്രൻ 1200ന് മുമ്പ് കാശി മാത്രം ഭരിച്ചിരുന്നു. ഭക്തിയാർ ഖിൽജി പരാജയപ്പെടുത്തിയ ശേഷം ഇദ്ദേഹവും കുടുംബവും പലായനം ചെയ്തു. പിന്നീട് പേരക്കുട്ടിയായ സീഹാജി മാർവാറിൽ ബ്രാഹ്മണരുടെ സഹായത്തോടെ ചെറിയ ഒരു രാജ്യം പടുത്തുയർത്തി. കേണൽ തോഡ് രേഖപ്പെടുത്തിയിട്ടുള്ളത് , 1212ൽ ഹരിശ്ചന്ദ്രന്റെ പേരക്കുട്ടികളായ സീഹാജിയും സെത്രാമും ജന്മദേശം വിട്ട് 200 വിശ്വസ്തരുമായി പടിഞ്ഞാട്ട് മരുഭൂമിയിലേക്ക് പലായനം ചെയ്തു എന്നാണ്.

ചരിത്രകാരന്മാരുടെ പ്രശ്നം രാഷ്ട്രകൂട (റാത്തോർ) ക്ഷത്രിയനായ സീഹാജി എങ്ങനെ ഗഹദ്വാലയാവും എന്നാണ്.അതിലേക്ക് പിന്നെ വരാം.

ബുധേരസ്തംഭം ലിഖിതം (യജ്വപാലരാജാവ് ഗണ പതിയുടെ കാലം) 1295ൽ ചന്ദേരിയിലെ കീർത്തിദു ർഗ്ഗം ചന്ദേലകളുടെ സാമന്തരായി ബുന്ദേലകളാണ് ഭരിക്കുന്നതെന്ന് കാണിക്കുന്നു.എന്നാൽ ബുന്ദേലമു ഖ്യന്റെ പേരില്ല.14ആം നൂറ്റാണ്ടുമുതലാണ് അവരു ടെ പേരുകൾ കാണുന്നത്. കേശവദാസൻ (1561-1623) ബുന്ദേലരാജാവ് ഇന്ദ്രജിത്തിന്റേയും ബീരസിം ഹദേവന്റെയും സഭയിലെ കവിയായിരുന്നു. അദ്ദേ ഹം വീരസിംഹദേവചരിതത്തിൽ ഓർച്ചരാജാക്ക ന്മാരുടെ വംശാവലി തരുന്നുണ്ട്. കവിപ്രിയ എന്ന തന്റെ കൃതിയിലും ഇത് അദ്ദേഹം പറയു ന്നുണ്ട്. അയോദ്ധ്യയിലെ രാജാവായിരുന്ന ശ്രീരാമന്റെ പിൻഗാമി എന്ന് വീരസിംഹനെ അദ്ദേഹം പറയു ന്നു (സൂര്യവംശി). എന്നാൽ പിന്നീടു വന്ന കരണ പാലൻ കാശിരാജാവു മാത്രമാണ്. ഇത് ബുന്ദേല, ഗഹദ് വാല പ്രശ്നം. വർദ്ധിപ്പിച്ചു. 1678ലെ ദിനാര വാപിലിഖിതം ബുന്ദേലരാജാ വീരസിംഹ ദേവൻ കാശിയിലെ ഗാഹദവാലവംശമെന്ന് പറയുന്നു. ഗഹിരവാരാ കാശീപുരാ വീരസിംഹ കേ രാജാ പണ്ഡിത കന്നരദാസ സഹ ഫുരമേ സോ കാജാ .

കുണ്ഡലപുരം ജൈൻ ലിഖിതം (1700) ബുന്ദൽരാജാ ഛത്രശാലനെ കാശീശ്വര വാരാനവ്വയ എന്ന് വിളി ക്കുന്നു. കുണ്ഡാരഗാർഹ് ഗൃദ്ധവാസിനീദേവീബിം

ബലിഖിതം (1721) ബുന്ദേല മുഖ്യൻ സഹനപാല ന്റെ അമ്മ ഗഹർവാര വംശമെന്ന് കാണിക്കുന്നു. വിശേശ്വരകേ ഹുക്കുമാതേ ഗഹരവാരമാത്രി രാജാ സഹനപാല കുണ്ഡാരകോ കിൻഹോ തൌര

കാലഞ്ജർ പത്ഥർമഹൽ പള്ളി ശിലാലിഖിതം പ്രതാപരുദ്രദേവനെന്ന ബുന്ദേലരാജാവിന്റെയാണ്. (1486) ഇതിലെ ആറാം വരി ബുന്ദേലവംശം സോമപായികളായ അത്രിമുനിവംശമാണെന്ന് പറയുന്നുണ്ട്.(ആത്രേയ).11ആം വരി ദ്രോണപാലൻ ബ്രാഹ്മണ്യം ഉപേക്ഷിച്ച് ക്ഷാത്രം വരിച്ചു തത്രാദ്യാ പുരാണപുരുഷധ്യാനികധീമാനഭൂധാത്രി സോമപവിത്രാധാരാ...തഥാ ദ്രോണപ്രാക്ഷമ ബ്രാഹ്മണ രക്ഷയാക്ഷമായാം ക്ഷാത്രം മഹന്മഹാ. ഈ ലിഖിതം പുരുഷോത്തമനും ത്രൈലോക്യദേവിക്കും ജനിച്ച പ്രതാപരുദ്രദേവനെ ഗാഹദവാലവംശവുമായി ബന്ധിപ്പിക്കുന്നില്ല.അവർ ആത്രേയരായ ബ്രഹ്മക്ഷത്രരാണ്. ബ്രാഹ്മണരെ രക്ഷിക്കാനാണ് അവർ ആയുധം എടുത്തത്. തുഗ്ലക്ക്, സയ്യദ്, ലോദി,വംശക്കാരുടെ കാലത്താണ് ഈ ആയുധമെടുക്കൽ (പുരാണകാലത്തേതിന് സമാനമായി) രണ്ടാമതും സംഭവിച്ചത്.

കേശവദാസന്റെയോ ലാടകവിയുടെ ഛത്രപ്രകാശത്തിലോ ഉള്ള (പ്രതാപരുദ്രദേവനുമുമ്പുള്ള) ഉത്ഭവകഥകളേക്കാൾ കാലഞ്ജർ പത്ഥർ മഹളിലെ പ്രതാപരുദ്രദേവന്റെ ലിഖിതമാണ് സ്വീകാര്യമായി കണക്കാക്കുന്നത്. ഹമീർപൂരിലെ മഹോനിയിൽനിന്ന് ദ്രോണപാലന്റെ കീഴിൽ ആരംഭിച്ച ബുന്ദേലകൾ

ഗാർഹ് കുണ്ഡാറിൽ ആദ്യം ചെറിയ ദേശം ഭരിച്ചു. ഖാംഗറുകളെ മാറ്റി കലാഞ്ജറിൽ ദ്രോണപാലൻ കോട്ട പിടിച്ച് ദ്രോണസാഗർ എന്ന തടാകം കെട്ടി. ക്ഷേത്രങ്ങളെ പുനരുദ്ധരിച്ചു. അധികാലഞ്ജരം വസ്യ ദ്രോണദേവാലയോദയം ശ്രീകണ്ഠേതു നവ നിത്യം ദ്രോണസാഗരജം യശ.

പൃഥ്വീചന്ദ്രൻ അജയഗാർഹ് (ജയപുരം) തന്റെ സേനാധിപനായ റാണമല്ലന്റെ സഹായത്തോടെ പിടിച്ചടക്കി. ഹുസൈൻസാഹി സാർകചി (1458-1500) ഇത് കൈവശമാക്കി വെച്ചിരിക്കയായിരുന്നു. അദ്ദേഹത്തിന്റെ മകനായ അർജ്ജുനദേവനാണ് പ്രതാപരുദ്രദേവന്റെ  പിതാവിന്റെ പിതാവ്. അർജ്ജുനദേവനെ ഗാർഹ് കുണ്ഡറിന്റെ രക്ഷകനെന്ന് പറഞ്ഞിരിക്കുന്നു. (കുണ്ഡലേർജ്ജുനദേവ രക്ഷണ) പുരുഷോത്തമദേവ (പ്രതാപരുദ്രന്റെ പിതാവ്) അർജ്ജുനദേവൻ ജീവിച്ചിരിക്കെത്തന്നെ മരിച്ചു. പ്രതാപരുദ്രദേവ (1485-1531) മഹാരാജാധിരാജനായി അവരോധിക്കപ്പെട്ടു. കലഞ്ജറിലെ കോടിതീർത്ഥത്തിൽ  അദ്ദേഹം ലക്ഷ്മീനാരായണ ക്ഷേത്രം പണിതു. അധി കാലഞ്ജരം യസ്യ ദ്രോണ...സംവത് മഹാരാജാധിരാജ ശ്രീപ്രതാപരുദ്ര ദേവേണ ഗുരുപുഷ്യേ 5 വദി 1543 ത്രൈലോക്യ ദേവ്യാ കൃതാശിർവാദേന കൃതം ലക്ഷ്മീനാരായണ സ്ഥാപനമത്ര.

ലോഡിവംശത്തിന്റെ അവസാനത്തോടെ ബാബുറിന്റെ മുഗൾവംശം പ്രബലമായി. 1526ൽ ഉത്തരേന്ത്യയിലെ രാഷ്ട്രീയാന്തരീക്ഷം കലങ്ങിമറിഞ്ഞു. ബുന്ദേ

ൽഖണ്ഡിനും മാളവത്തിനുമിടക്കുള്ള ചന്ദേരിയെ ബാബുർ തന്നെ സ്വയം ആക്രമിക്കാനെത്തി. അന്ന് അത് രാജപുത്രമുഖ്യൻ മേദിനി റായ് ആണ് ഭരി ക്കുന്നത്. 1528ൽ ബാബുർ ചന്ദേരി കോട്ട പിടിച്ചു. ഈ കാലത്ത് തക്കം മുതലാക്കി പ്രതാപരുദ്രദേവൻ തന്റെ കീഴിലുള്ള പ്രദേശം വികസിപ്പിച്ചു. 15 31 മാർച്ചിൽ ഹുമയൂൺ കലഞ്ജര്കോട്ട ആക്രമിച്ചു. എന്നാൽ വേഗം തന്നെ സമാധാനം പുനസ്ഥാപിച്ചു. മുഗളരുടെ നിരന്തരമായ ശല്യം തടുക്കാനാണ് പ്രതാപരുദ്രദേവൻ 1531ൽ ഓർച്ച തലസ്ഥാനമാക്കി കോട്ട കെട്ടാനാരംഭിച്ചത്. എന്നാൽ അതേ വർഷം ഒരു പശുവിനെ പുലിയിൽനിന്ന് രക്ഷിക്കാനുള്ള ശ്രമത്തിൽ അദ്ദേഹം മരിച്ചുപോയി. അദ്ദേഹത്തി ന്റെ 12 മക്കളിൽനിന്നാണ് ഇപ്പോളത്തെ ബുന്ദേല കുടുംബം ഉത്ഭവിച്ചത്. മൂത്തമകൻ ഭാരതീചന്ദ്ര ബേത്വനദീതീരത്ത് ഓർച്ച കോട്ട പണി പൂർത്തീക രിച്ചു (1539). രുദ്രപ്രതാപ നരീന്ദ കേ വിദിതാ ഭാരഹൂംതപേ ഒദച്ഛേ നഗരമേം ബഡേ ഭാരതീചന്ദ്ര. ഹുമയൂൺകാലത്ത് സിന്ധു, കെൻനദികളുടെ ഇട യിലെ ഭൂമി മുഴുവനും (ഗ്വാളിയോർ, കലഞ്ജർ) ബുന്ദേലകളുടെയാണ്.ഭാരതീചന്ദ്രന്റെ കാലത്ത് അതി ർത്തി വീണ്ടും വിശാലമായി. അദ്ദേഹത്തിന്റെ കാലത്ത് മാൾവയും പടിഞ്ഞാറെ ബുന്ദേൽഖണ്ഡും ഗുജറാത്തിലെ സുൽത്താൻ ബഹദൂർ ഷാ പിടിച്ചു. അദ്ദേഹത്തെ ഹുമയൂൺ തോൽപ്പിച്ചപ്പോൾ ആ ഭാഗം മുഗളരുടേതായി. ഭാരതീചന്ദ്രന്റെ കാലത്താണ് ഷേർഷാ കലഞ്ജറിലൂടെ ബുന്ദേൽഖണ്ടിലേക്ക് മാ ർച്ച് ചെയ്തത്. കിരാതസിംഹ അഥവാ കിരാതി

ഷാ (ഭാരതീചന്ദ്രന്റെ അനുജൻ) പ്രതാപരുദ്രന്റെ നാലാമത്തെ മകൻ ആണ് അന്ന് കലഞ്ജർ ഭരിക്കുന്നത്. ഛത്രപ്രകാശം പറയുന്നു:- പുത്രാ പ്രതാപരുദ്ര ഉപജേ പ്രഥമ ഭാരതീചന്ദ കഹേ മധുകരസാഹി ബക്കാനൈ ഉദയാജിത ഉദിത ജഗ ജാനൈ കിരാതിസാഹി കീർത്തി ജഗ ഛായ് ലീനൈ ഭൂതി സാഹി ബലൈ. കിരാതിസാഹിയെ സഹായിക്കാൻ മധുകരസാഹിയെ അയച്ചു. 1544-45ൽ ഷേർഷാ കലഞ്ജർ യുദ്ധത്തിൽ മരിച്ചുവെങ്കിലും കോട്ട കീഴടങ്ങി.ഷേർഷായുടെ പുത്രൻ ഇസ്ലാം ഷാ കലഞ്ജറിന് രാജാവായി. 8 വർഷത്തിനുശേഷം മരിച്ചു. രേവയിലെ രാജാരാമചന്ദ്ര ബഗേല (1555-1591) ഷേർഷാ സൂരിയുടെ മകളുടെ ഭർത്താവ് അലിഖാനിൽനിന്ന് കലഞ്ജർ പിടിച്ചു. (1556). ഭാരതീചന്ദ്രൻ കലഞ്ജർ നഷ്ടപ്പെട്ടിട്ടും ജതാരയിൽ ഭരിച്ചു. ഇതും ഇസ്ലാം ഷാസൂരിന്റെ കാലത്ത് ഇസ്ലാമാബാദ് എന്ന് പേരുമാറ്റപ്പെട്ടു.

മധുകർസാഹി (1554-92) മുഗളരുമായി സന്ധിയില്ലാതെ യുദ്ധം ചെയ്തു. ഓർച്ചയിലെ ഈ രാജാവ് ഗ്വാളിയോറിലും സിറോഞ്ചിലും നടത്തിയ പരാക്രമം അക്ബറിനെ അലോസരപ്പെടുത്തി. അദ്ദേഹത്തിന് അവസാനം മുഗളസൈന്യത്തിനുമുന്നിൽ കീഴടങ്ങേണ്ടിവന്നു. 1569ൽ അക്ബർ കലഞ്ജറിലെ ബഗേല മുഖ്യനേയും ആക്രമിച്ചു. രാജാ രാമചന്ദ്ര ബഗേല അധികം ചെറുത്തുനിൽക്കാതെ കീഴടങ്ങി. മധുകർ സാഹിയുടെ മൂത്ത മകൻ രാം സാഹി വളരെ ദുർബ്ബലനായ രാജാവായിരുന്നു. അദ്ദേഹത്തിന്റെ അനുജൻ ബീരസംഹദേവൻ ബദോനി

ജാഗിർദാറിന്റെ ഭരണം നടത്തിയിരുന്നു. ഇദ്ദേഹം സലിം രാജകുമാരന്റെ സൌഹൃദം നേടി. ഡെക്കാനിൽനിന്ന് ആഗ്രയിലേക്ക് വരികയായിരുന്ന അബുൾ ഫസലിനെ വധിച്ചതിനാണ് ഈ സൌഹൃദം ലഭിച്ചത്. (1602). സലിം ജഹാംഗീറായി കിരീടം ധരിച്ചപ്പോൾ വീരസിംഹദേവനെ ഓർച്ച രാജാവാക്കി രാമസിംഹനെ ചന്ദേരി ബാൺപൂരിലേക്ക് മാറ്റി. ചംപതാറായിയുടെ പുത്രൻ ഛത്രശാൽ മറ്റൊരു ശക്തനായ ബുന്ദേല രാജാവാണ്. 1680ന് ശേഷം ഔറംഗസേബ് തെക്കേഇന്ത്യയിലേക്ക് ശ്രദ്ധ തിരിച്ചപ്പോൾ അദ്ദേഹം പ്രധാന ഓർച്ച ബ്രാഞ്ചിൽനിന്ന് സ്വതന്ത്രനായി. കലഞ്ജർ പിടിച്ചു. സ്വാമി പ്രാണനാഥ് അദ്ദേഹത്തെ പന്നയിൽ വെച്ച് രാജാവായി അഭിഷേകം ചെയ്തു. (1691). 1731ൽ മരിക്കുന്നതിനു മുമ്പ് ബുന്ദേൽഖണ്ഡിനെ അദ്ദേഹം മുഗളരിൽനിന്ന് സ്വതന്ത്രമാക്കി. രാജാ ഛത്രശാലിനുശേഷം 1800 ഓടെ അവരുടെ രാജ്യം ഛിന്നഭിന്നമായി.

## ഖജുരാഹോ

എഡി 641ൽ ഹുയാൻസാങ് വരുന്ന കാലത്തുതന്നെ കലിഞ്ജറിലെ ചന്ദേലവംശത്തിന്റെ ഖജുരാഹോ ജേജകഭുക്തിയുടെ(ചേദി) വളരെ പ്രസിദ്ധമായ കേന്ദ്രമാണ്. അവരുടെ തലസ്ഥാനവുമായിരുന്നു. 12ആം നൂറ്റാണ്ടുവരെ അതങ്ങനെ തുടർന്നു. ഖർജ്ജുരവാഹകം എന്ന സംസ്കൃതനാമമാണ് ഖജരാഹോ ആയത്. ഖർജ്ജുരം പനയാണ്. പനയെ വഹിക്കുക എന്നാൽ പനയെ വഹിക്കുന്നവരുടെ. (പന ഏതു രാജവംശത്തിന്റെ വൃക്ഷമോ അവരു

ടെ.) രാജ്യം.  ചന്ദ്രവംശത്തിലെ ബലരാമനും കേരള ത്തിലെ ചേരരാജാക്കന്മാരുമാണ് തങ്ങളുടെ ടോട്ടം വൃക്ഷം പനയായിട്ട് അറിയപ്പെടുന്നത്. ചന്ദേലരാ ജാക്കന്മാരും ഇവരുടെ വംശജരായിരിക്കണം. ദേശാ യിയുടെ അഭിപ്രായം ഖർജ്ജുരമെന്നത് നാഗം അഥ വാ തേളിനെ വഹിക്കുന്നവരുമാണ്. ബലരാമൻ നാഗമാണ്, അനന്തനാണ്. ചേരന്മാരും നാഗങ്ങളാണ്. രാശിചക്രത്തിൽ വൃശ്ചികം (തേൾ) രാശിയിലാണ് ജ്യേഷ്ഠദേവനായ തൃക്കേട്ട
അനന്തരൂപമായി .ഉദിക്കുക.   .




(നാഗലിംഗം, സപ്പ്മസ്തകം, കുട എന്നിവയുടെ രൂപം. മൂന്നു പത്തി നീർത്തിയ കുട ക്കീഴിൽ ചുവന്ന തീക്കട്ട പോലെ ജ്യേഷ്ഠദേവൻ)

വിന്ധ്യനിലെ കലഞ്ജരപർവ്വതം ഉൾപ്പെട്ട മദ്ധ്യേ ന്ത്യ ശരഭപുരീയ, സോമവംശി, പാണ്ഡുവംശിക ളുടെ ശക്തികേന്ദ്രമായിരുന്നു.യാദവരാജാവായ ബല രാമനുമായി ഈ പ്രദേശം ബന്ധപ്പെട്ടിരിക്കുന്നു. കണ്ണിങ്ങാം ഖജുരോഹോ ക്ഷേത്രങ്ങളെ പടിഞ്ഞാ റൻ ,കിഴക്കൻ,തെക്കൻ ഗ്രൂപ്പുകളെന്ന് മൂന്നായി വിഭജിച്ചു.(ലക്ഷ്മണ,ജാവേരി,ദുലാവേരക്ക് ചുറ്റും) ശിവസാഗരം, ഖജുർസാഗരം , മുതലായ് 64 ജല സ്രോതസ്സുകൾ ഇതിനടുത്തുണ്ട്.ചതുർഭുജക്ഷേത്രം ഒഴികെ മറ്റെല്ലാം കിഴക്കോട്ട് അഭിമുഖമാണ്. ഇ പ്പോളിവിടെ 8 വിഷ്ണുക്ഷേത്രവും 6 ശിവക്ഷേത്ര വും മൂന്ന് ജൈനക്ഷേത്രവും ഓരോന്ന് വീതം

ഗണേശ,സൂര്യക്ഷേത്രവുമാണുള്ളത്. മറ്റെല്ലാം നശിപ്പിച്ചിരിക്കുന്നു.




Khajuraho Vasthupurushamandala Wikipedia

ചൌസത് യോഗിനി, ലാൽഗവൻ(ലകുല)മഹാദേവ, ബ്രഹ്മാ,ലക്ഷ്മണ,വരാഹ,മഹിഷാസുരമർദ്ദിനി,വിശ്വനാഥ,മതംഗേശ്വരി,വിഷ്ണുഗരുഡ, ബീജമണ്ഡലക്ഷേത്രം ,ഗണേശക്ഷേത്രം,ജഗദംബ,ചിത്രഗപ്ത,വാമന, ജാവേരി (ശിവ) ചതുർഭുജവിഷ്ണു, ദുലാദേവ(ശിവ) ഇവ ഉണ്ട്.കാന്തരീയമഹാദേവക്ഷേത്രമാണ് ഏറ്റവും വലുത്.ശാന്തിനാഥ, ആദിനാഥ, ഗണ്ഡാൽ (ആദിനാഥ) ഇവ ജൈനക്ഷേത്രങ്ങളാണ്.. 90 ശതമാനം ശിൽപ്പങ്ങളും ദൈനംദിനജീവിതത്തെ കാണിക്കുന്നു. 10 ശതമാനം രതിചിത്രങ്ങളാണ്. എന്നാലും ഖജുരാഹോ പ്രസിദ്ധമായത് ഈ10 ശതമാനം വരുന്ന രതിചിത്രങ്ങളാലാണ്.






90 % show daily life and Indian life culture. only 10% are erotic
Wikipedia




FACTS ABOUT INDIAN PEAKS

| | Highest Peak of | Peak / Location |
|---|---|---|
| 1. | India | $K^2$ or Godwin Austin |
| 2. | Aravalli | Gurushikhar (Mt. Abu) 1722 m |
| 3. | Eastern Ghats | Aroya-Konda (Andhra Pradesh) 1680m |
| 4. | Mizoram | Blue Mountain 2157 m |
| 5. | Nagaland | Saramati |
| 6. | Satpura | Dhupgarh (Mahadeo Hills) 1350 m |
| 7. | West Bengal | Tiger Hills - 2590m |
| 8. | Uttarakhand | Nanda Devi 7817 m |
| 9. | W. Ghats | Anaimudi 2695m |
| 10. | Andaman & Nicobar Islands | Saddle Peak 737 m |

സോളങ്കി രാജവംശകാലത്തെ ഗുജറാത്തിലെ മോധേര സൂര്യക്ഷേത്രം, മദ്ധ്യപ്രദേശിലെ ഖജുരാഹോ, ഛത്തിസ്ഗാർഹിലെ ഭോരംദേവ്(ഭൈരവ)ക്ഷേത്രം, രാജ

സ്ഥാനിലെ പാലിയിലെ രണക്പൂർജൈനക്ഷേത്രം, ഹമ്പിയിലെ വിരൂപാക്ഷക്ഷേത്രം, അജന്ത,എല്ലോറ ഗുഹാക്ഷേത്രങ്ങൾ. പുരിയിലെ കൊണാരക്ക് സൂര്യക്ഷേത്രം.ഇവ പ്രസിദ്ധമാണ്.




Plan, giving the outer diameter as 130 feet
A Cunningham (1879

ഖജുരാഹോവിലെ ഏറ്റവും പഴയ ക്ഷേത്രങ്ങളി ലൊന്നാണ്. ചൗസത് യോഗിനീക്ഷേത്രം. (ചന്ദേല രാജവംശം) ഖജുരാഹോവിലെ പടിഞ്ഞാറേ ഗ്രൂപ്പ് ക്ഷേത്രത്തിലാണ് കൂടുതലും രതിചിത്രങ്ങളുള്ളത്. കിഴക്കേ ഗ്രൂപ്പ് തീർത്ഥങ്കരന്മാർക്കുള്ളതാണ്.

ചന്ദേലകൾമാത്രമല്ല, ചാലൂക്യരും ഹോയ്സാലരും രതിചിത്രം കൊത്തിയ ക്ഷേത്രങ്ങളുണ്ടാക്കിയിട്ടുണ്ട്. (ചന്ദ്രന് ഹേമവതിയിലുണ്ടായ ചന്ദ്രവർമ്മനാണ് ചന്ദേലവംശം ഉണ്ടാക്കിയത്. മേഖലാപാണ്ഡവ സോമവംശികളാണ് ഇവർ. കാലഞ്ജരപർവ്വത ത്തിലെ അവരുടെ കോട്ട ഗസനി പിടിച്ചപ്പോൾ, അവരത് തിരിച്ചുപിടിച്ചു)

5 ഗ്രൂപ്പ് ശിൽപ്പം ഉണ്ട്. .

1. cult images ശിൽപ്പശാസ്ത്രപ്രകാരം

2. reliefs and niches ലുള്ളവ. പരിചാരക, ഗന്ധർവ്വ,ഗണ,അഷ്ടദിക്പാലർ

3. അപ്സര(സ്വപ്നസുന്ദരി)പല ഭാവം, പലക്രിയ,കരണം

4. secular sculptures യോദ്ധാക്കൾ, നർത്തകർ, ഗുരുശിഷ്യ, രാജസഭ, ദൈനന്ദിനസംഭവങ്ങൾ

5 രതിചിത്രങ്ങൾ

കാലഞ്ജരമേഖലാപർവ്വതത്തിലെ ഉദയനന്റെ പിൻഗാമികളാണ് നന്ദവംശം എന്ന് ഒരു കഥയുണ്ട്. മഹാവംശം ഇത് പറയുന്നു.

അജാതശത്രുഃ- സ്വന്തം പിതാവ് ബിംബിസാരനെ വധിച്ച അജാതശത്രു ലിച്ഛാവികളുടെ വൈശാലി കീഴടക്കാനായി എന്താണു മാർഗ്ഗമെന്നാലോചിച്ച് ഉപദേശം ചോദിച്ചത് ശ്രീബുദ്ധനോടാണ്. ബുദ്ധ ൻപറഞ്ഞുഃ-ലിച്ഛാവികൾ എല്ലാ നിയമങ്ങളും പാലിച്ച് ഒരുമയോടെ കഴിയുന്ന ജനസമൂഹമാണ്. അതിനാലവരെ ആർക്കും തോല്പിക്കാനാവില്ല. ഒരുമ നശിക്കുന്ന കാലത്ത് തോല്പിക്കാനാവും.

അജാതശത്രുവിന്റെ മന്ത്രി വൈശാലിയിൽ ചെന്ന് താൻ രാജാവുമായി പിണങ്ങിവന്നതാണെന്നും തനിക്ക് അഭയം തരണമെന്നും പറഞ്ഞു. മൂന്നുവർഷം കൊണ്ട് അവരുടെ വിശ്വാസം നേടിയെടുത്തു. പതുക്കെ അവരുടെ ഒരുമ നശിപ്പിച്ചു. പിന്നീട് അജാതശത്രു ആക്രമിച്ച് വൈശാലി കീഴടക്കുകയും ചെയ്തു. വിദേഹിപുത്രഅജാതശത്രു തന്നെ വിദേഹികളുടെ ലിച്ഛാവികളെ ചതിച്ച് വൈശാലി കീഴടക്കി. ഇതുതന്നെയാണ് ഖരവേലനും ദക്ഷിണേന്ത്യക്കാരുടെ ഒരുമ നശിപ്പിക്കാനായി ചെയ്തത്. അജാതശത്രു പലവട്ടം പരിവാരങ്ങളോടും രാജ്ഞിമാരോടും കൂടി മഹാവീരനെ ചെന്നു കണ്ടിട്ടുണ്ടെന്നും അദ്ദേഹം മഹാവീരന്റെ (ജൈന) അനുയായിയായിരുന്നുവെന്നും ജൈനഗ്രന്ഥങ്ങൾ അവകാശപ്പെടുന്നു. ബുദ്ധമതഗ്രന്ഥങ്ങളാകട്ടെ അദ്ദേഹം ബുദ്ധമതാനുയായിയാണെന്നും പറയുന്നു. ബുദ്ധന്റെ ഭൌതികാവശിഷ്ടങ്ങളിൽ തനിക്കും അവകാശമുണ്ടെന്ന് സ്ഥാപിക്കയും രാജഗൃഹത്തിനുചുറ്റും ധാതുചൈത്യം പണിയുകയും 18 മഹാവിഹാരങ്ങൾ പുതുക്കിപ്പണിയുകയും ചെയ്തത് അദ്ദേഹമാണ്. തന്റെ അദ്ധ്യക്ഷതയിൽ ആദ്യത്തെ ബുദ്ധമതസമ്മേളനം നടത്താൻ ബുദ്ധഭിക്ഷുക്കളെ സഹായിക്കയും ചെയ്തിട്ടുണ്ട്. അജാതശ്ത്രുവിന്റെ പുത്രൻ ദർശകൻ 25 വർഷം ഭരിച്ചു. മറ്റൊരു ഭാര്യയായ പത്മാവതിയിൽ ഉണ്ടായ ഉദയഭദ്രൻ(ഉദയനൻ)16 വർഷം ദർശകന്ന് ശേഷം ഭരിച്ചു. അജാതശത്രു ബിംബിസാരനെ വധിച്ച പോലെ ഉദയഭദ്രൻ അജാതശത്രുവിനേയും വധിച്ചു. പിതൃഹന്താവായ അദ്ദേഹമാണ് പാടലീപുത്രസ്ഥാപകൻ. ജൈനചൈത്യഗൃഹമുണ്ടാക്കി ,അഷ്ടമിചതു

ർദ്ദശിനാളുകളിൽ ഉപവാസമിരുന്നു, അത്തരമൊരു ദിനം ചർച്ചക്കുവന്ന ഒരു ജൈനഗുരു( അവന്തിരാജാവ് അയച്ചത്) ഒളിച്ചുവെച്ച കഠാരകൊണ്ട് ഉദയനനെ കുത്തിക്കൊന്നു. ഉദയനന്റെ പിൻഗാമികളായി പുരാണങ്ങൾ നന്ദിവർദ്ധനനേയും മഹാനന്ദനേയും കാണുന്നു. ദീപവർമ്മം മഹാവംശപ്രകാരം അനിരുദ്ധമുണ്ഡ, നാഗദശകനെന്നിവരാണ് പിൻഗാമികൾ. അനുത്തരനികായത്തിൽ മുണ്ഡർ പാടലീപുത്രരാജാക്കന്മാരാണെന്നു കാണാം.





*Malhar: a; before and b; after conservation of excavated remains, Malhar fort.*




അഹിഛത്രം ക്രൂസിബിൾ
CM
IN


അഹിഛത്രം ക്രൂസിബിളിൽ
ലോഹം പറ്റിപ്പിടിച്ചിരിക്കുന്നു
CM










ഇന്ത്യയിലെ മുണ്ഡവംശം (കോളിയ,കോളായന)
ദ്രാവിഡഭാഷയിലെ പ്രാകൃതവാമൊഴിമാത്രമുള്ള

വരാണ്. മുണ്ഡഭാഷ ഈ പ്രാകൃതദ്രാവിഡിയനാണ്. മുണ്ടകൻ(കൃഷി,)കോൾ എന്ന കൃഷികളും ഉയരം കുറഞ്ഞ ശരീരപ്രകൃതിയും ഉള്ളവരാണിവർ. ബ്രാഹൂയിക്കും മുണ്ഡയെപ്പോലെ വാമൊഴിയേ ഉള്ളു. (Cultural history of India .Basham. A.L. page 167)സിലോണിലെ മഹാവംശം പറയുന്നത് ,വംശാനുചരിതത്തിൽ, പിതൃഘാതകവംശത്തിൽ പിറന്ന അജാതശത്രുമുതൽ നാഗദശകൻ വരെയുള്ളവരിൽ മഗധയിലെ ജനപ്രീതി നഷ്ടപ്പെട്ടു,അവർ കാശിയിലെ അമാത്യനായിരുന്ന വൈശാലിയിലെ ശിശുനാഗനെ രാജാവാക്കി എന്നാണ്. തന്റെ മാതാവായ പത്മാവതിയുടെ വംശമായ(നാഗം)വൈശാലിയിൽ ശിശുനാഗൻ തലസ്ഥാനം പണിതു. അതോടെ മഗധയിലെ ഗിരിവ്രജം (രാജഗൃഹം)പ്രാധാന്യം നഷ്ടപ്പെട്ടു. ശിശുനാഗൻ ലിച്ഛാവി,വൈദേഹ, നാഗവംശപരമ്പരയാണ്. കാകവർണ്ണനെന്ന പുത്രനിൽ കാലാശോകൻ ജനിച്ചു. കാലാശോകകാലത്ത് വൈശാലിയിൽ രണ്ടാം ബുദ്ധമതസമ്മേളനം നടന്നു. തലസ്ഥാനം പാടലീപുത്രത്തിലേക്ക് മാറ്റി. ബാണന്റെ ഹർഷചരിതത്തിലും കർട്ടിയസ്സിന്റെ ചരിത്രത്തിലും കാകവർണ്ണന്റെ രാജ്ഞിയുടെ ജാരനായ ക്ഷുരകനാണ് കാകവർണ്ണനെ കത്തികഴുത്തിൽ വെച്ച് കൊന്നത്. കാലാശോകന് 10 മക്കൾ.ഇതെല്ലാം എല്ലാവർക്കും അറിയാവുന്ന ചരിത്രം. എന്നാൽ ശിശുനാഗവംശത്തിന്റെ നാഗപാരമ്പര്യം, മുണ്ഡവംശം സോമവംശി ഉദയനന്റെ പിൻഗാമികളെന്ന കാര്യം ഇവ അത്രതന്നെ ആർക്കും അറിയില്ല. ശ്രീ എം ജിഎസ് നാരായണൻ അഴിഞ്ഞിലം തളി ലിഖിതത്തിൽ കണ്ട ഗൌരീമുണ്ഡൻ കേരളത്തിലും അധികാരസ്ഥാനത്തിരുന്ന രാജാവാണ്. (ഇത് നേരത്തേ എഴുതിയത്

കാരണം ആവർത്തിക്കുന്നില്ല.) കേരളബന്ധം ചേദി യുമായി വളരെക്കാലമായി നീണ്ടുനിന്നതാണ്.





## 9. നവഗ്രഹപാനലുകൾ ഗയയിലും ബീഹാറിലും

നിരവധി ശിലാപാളികളിലായി 125 ദേവപട്ടം ചിലത് പൂർണ്ണവും ചിലത് ഭാഗികവുമായി കണ്ടെടുത്ത് പഠനം നടത്തിയതിന്റെ റിപ്പോർട്ടുകൾ ശേഖരിച്ചാണ് ഈ ലേഖനത്തിന്റെ ആദ്യഭാഗം. (ഗുഡ്രുൺ മെൽസർ 2011). ഇതിൽ 59 പാനലുകൾ നവഗ്രഹങ്ങളാണ്. ബംഗാളിലെ കല്യാണസുന്ദരമൂർത്തിയുടെ കൂടെ നവഗ്രഹക്കച്ചേരി വിവരിച്ച എനിക്ക് ഇത് സ്വാഭാവികമായും താൽപ്പര്യം ജനിപ്പിച്ചു. 25 പാനൽ വിഷ്ണുവിന്റെ ദശാവതാരമാണ്. 23 വാനലുകൾ സപ്തമാതൃകയാണ്. 17 പാ

നലുകൾ അഷ്ടദിക്പാലരും പഞ്ചലോകപാലരും (പ്രധാനിയായി അഗ്നി. പഞ്ചഭൂതം) ഗയയിലെ 19 സ്ഥലത്തുനിന്ന് ലഭിച്ച നവഗ്രഹപാനലുകളെ ബീഹാറിലെ മറ്റുസ്ഥലങ്ങളിൽനിന്ന് കിട്ടിയ നവഗ്രഹ, അഷ്ടഗ്രഹപാനലുകളുമായി താരതമ്യം ചെയ്യാം. അവയെ ജില്ലാതലത്തിൽ 7 ആയി തിരിക്കുന്നു.

1. ഗയജില്ല തെക്കേ ബീഹാർ 9 പാനൽ

2. നവാദാ ജില്ല തെക്കേ ബീഹാർ 1 പാനൽ

3. നളന്ദജില്ല തെക്കേ ബീഹാർ 8 പാനൽ

4. ലക്കിസാരായ് ജാമൂയ് ജില്ലകൾ തെക്കുകിഴക്കേ ബീഹാർ 11 പാനൽ

5. മുംഗർ,ബഗൽപൂർ ജില്ലകൾ കിഴക്കേ ബീഹാർ 4 പാനൽ

6. സരൺബെഗുസരൈ ജില്ലകൾ വടക്കേ ബീഹാർ 2 പാനൽ

7. ,ജില്ല അറിയാത്തവ 11
പാനൽ




59 പാനലുകൾ ഗയയിലേതും ചേർത്ത് 106 എണ്ണം ബീഹാറിൽനിന്ന് ലഭിച്ചു.ഈ സ്ഥലം നവഗ്രഹനിർമ്മിതിക്ക് പ്രസിദ്ധമായിരുന്നു എന്ന് വിചാരിക്കണം. നവഗ്രഹപാനലുകൾ ചിലത് വളരെ വലതും ചിലത് വളരെ ചെറിയതുമായി

കാണുന്നു. വലിയവ ക്ഷേത്രവാതിലുകളുടെ പ്രവേശനദ്വാരത്തിലും മറ്റും ഉപയോഗിച്ചിരുന്നു.
























ഗ്രഹങ്ങളുടെ ക്രമം അവരുടെ ആഴ്ചക്രമം പോലെ കൃത്യമാണ്. നാലാംനൂറ്റാണ്ടിനു മുമ്പു തന്നെ ഇത് നടപ്പായിരിക്കണം.സൂര്യനിൽനിന്ന് ആരംഭിക്കുന്നുചന്ദ്രൻ, കുജൻ, ബുധൻ, ബൃഹസ്പതി, ശുക്രൻ, ശനി, എന്ന് രാഹുകേതുക്കളിൽ അവസാനിക്കുന്നു. 36 പാനലുകളിൽ ഇങ്ങനെയാണ്. വലത്തേ അറ്റത്ത് സൂര്യനാണ്. 23 പാനലുകളിൽ വിപരീത ക്രമത്തിലാണ്. ഇത് ഗയക്ക് മാത്രം ഉള്ള പ്രത്യേകതയാണ്. ബീഹാറിലെ ചിലജില്ലകളിലേ ഈ വിപരീതക്രമം ഉള്ളു. അതും അപൂർവ്വം. ഗയയിലെ നവഗ്രഹങ്ങളുടെ ആധിക്യം ശ്രാദ്ധക്രിയയോട് ബന്ധപ്പെട്ടാണ്. യജ്ഞോപവീതം ശ്രാദ്ധം ഊട്ടുമ്പോൾ വലത്തോട്ട് ധരിക്കണം, ചിലസ്ഥാനത്ത് പ്രദക്ഷിണം വിപരീതമായി വെക്കണം. നിരവധി ദേവപട്ടം
















വിപരീതക്രമത്തിലായതും ഇതിനാലാണ്.
















ചിലയിടത്ത് മംഗലനും ബുധനും സ്ഥലം മാറുന്നുണ്ട്. ഒന്നിൽ ചന്ദ്രനും ബുധനും മാറിയിട്ടുണ്ട്. ബൃഹസ്പതിയും ശുക്രനും ചന്ദ്രമംഗലന്മാർക്കിടയിൽ വന്നിട്ടുണ്ട്. ഇത് അറിയാതെ പറ്റിയ

താണോ വേണമെന്ന് വെച്ച് വരുത്തിയതാണോ എന്ന് അറിയില്ല.

ഒറീസയിൽനിന്ന് കിട്ടിയ ചില പുരാവസ്തുക്കളും ബുദ്ധമതപ്രതിമകളും.ഃ








Lion from Nehana

Lion from Kanika (Radhanagara



Winged animals, Udayagiri



elephant motif, Kanika, Radhanagara



clay bulla with elephant motifs Sisupalgarh



Friezes of Ganesh Gumpha,Udaya giri,


മരീചി


അവലോകിതേശ്വര


അവലോകിതേശ്വര


ധ്യാനിബുദ്ധ


പ്രജ്ഞാപാരമിത


വജ്രവാരാഹി


ഖദിരവനതാര


വ്യാഖ്യാനമുദ്ര


നൈര്യത


വജ്രതാര


താര


താര


വജ്രസത്വ


മരീചി

# പർവ്വതദ്വാരക

എപ്പിഗ്രാഫി പലപ്പോഴും ചരിത്രത്തിലെ വിട്ടുപോയ അദ്ധ്യങ്ങളെ കൂട്ടിയിണക്കാൻസഹായിക്കാറുണ്ട്. ഒറീസയിലെ കാലഹണ്ടി ജില്ലയിലെ തേൽനദീതീരത്ത് തേരാസിംഗയിൽ കണ്ടെടുത്ത കോപ്പർപ്ലേറ്റ് പർവ്വതദ്വാരക എന്ന തലസ്ഥാനനഗരി ഏതെന്ന് മനസ്സിലാക്കാൻ സഹായകമായിട്ടുണ്ട്. മഹാരാജാ തുഷ്ടികരന്റെ തലസ്ഥാനനഗരമാണ് പർവ്വതദ്വാരക. തേരസിംഗ ഗ്രാന്റിലും നന്ദരാജന്റെ പിപ്പൽപദർ ഗ്രാന്റിലും ഇതിനെ പരാമർശിക്കുന്നു. ഇതിൽ ശാക്തദൈവത്തെയും പരാമർശിക്കുന്നുണ്ട്. ആറാം നൂറ്റാണ്ടിലെയാണ് ഈ രേഖകൾ

കോസലത്തിലും മഹാകാന്താരത്തിലും നളവംശത്തിന്റെ ഭരണം.. അവസാനിച്ച ശേഷം മഹാരാജാ, സ്തംഭേശ്വരീപാദഭക്ത മുതലായ ബിരുദങ്ങളോടെ മഹാകാന്താരത്തിന്റെ വടക്ക്ഭാഗം (ബാലാൻഗിർ-കാലഹണ്ടി ഉൾപ്പെട്ട തേൽതാഴ്വര) ഭരിക്കുന്ന. വരെ പർവ്വതദ്വാരക എന്ന തലസ്ഥാനത്തിന്റെ പേരുവെച്ച് പർവ്വതദ്വാരകർ എന്ന് എൻകെ .സാഹു വിളിക്കുന്നു. എസ് എൻ രാജഗുരു കാലഹണ്ടിജില്ലയിലെ പതാർല ആണിതെന്ന് വിചാ രിക്കുന്നു. സാഹു വിചാരിക്കുന്നത് നാർല റെയി ൽവേ സ്റ്റേഷനിൽനിന്ന് 5 മൈൽ അപ്പുറത്തുള്ള അസുരഗൃഹമാണെന്നാണ്. സാംബൽപൂർ യൂണിവേഴ്സിറ്റി സാഹുവിന്റെ കീഴിൽ ഇവിടെനിന്ന് ബിസി 5-6 നൂറ്റാണ്ടുകൾ മുതലുള്ള പല അവശിഷ്ടങ്ങളും കണ്ടെടുത്തു. ഇതിലൊന്ന് വൃത്താകൃതിയിലുള്ള ഒരു ദേവീക്ഷേത്രമാണ്. നവാപദ ജില്ലയി

ലെ സിനപലി ബ്ലോക്കിലെ ദുംബർഹൽ ഗ്രാമത്തിൽ ശംബലേശ്വരിദേവീക്ഷേത്രമുണ്ട്. സ്തംഭേശ്വരി തന്നെയാണോ ശംബലേശ്വരി എന്നും സംശയിക്കാതെ ഇരുന്നില്ല. ഉദന്തിനദീതീരത്തെ ശ്യാമളേശ്വരീക്ഷേത്രമാണ് പർവ്വതദ്വാരക എന്ന് സദാനന്ദ അഗർവാൽ വിചാരിക്കുന്നു.ഡി സി സർക്കാർ (1958) തേരസിംഗ പ്ലേറ്റിനെ അനലൈസ് ചെയ്യുമ്പോൾ രണ്ട് പർവ്വതങ്ങൾക്ക് ഇടയിലുള്ള പർവ്വതദ്വാരക ഏതാണെന്ന് മനസ്സിലായിട്ടില്ല എന്ന് പറഞ്ഞിട്ടുണ്ട്. അതേ തേരസിംഗയിൽനിന്ന് 8ആം നൂറ്റാണ്ടിലെ ഭാനുരാജന്റെ പ്ലേറ്റ് കിട്ടിയപ്പോൾ അതിൽ തേലാസരിത് തരളധാരാതരംഗതുംഗപ്രക്ഷാളിത എന്ന് പറഞ്ഞിരിക്കുന്നത് കണ്ടു.. തേലാനദിക്കരയിലാണെന്ന് വ്യക്തമായി. തുഷ്ടികാരന്റെ ലിഖിതത്തിൽ പർവ്വതദ്വാരക കൂടാതെ ദേബോഗകക്ഷേത്രമെന്ന ദാനഭൂമിയും പറയുന്നുണ്ട്. ഇതിനെ ദേഗാൻ എന്ന് തിരിച്ചറിഞ്ഞു. താരഭ്രമരകമെന്ന രാജാവിന്റെ സ്ഥാനം അതേപേരിൽ തേലാനദീതീരത്ത് ഇപ്പോഴും ഉണ്ട്. ഇവിടെ നിന്ന് മദ്ധ്യകാലത്തെ ഉമാമഹേശ്വര,ഗണേശ, കാർത്തികേയ മുതലായവ കിട്ടി. ഖനനം ചെയ്ത് സപ്തമാതൃകവിഗ്രഹങ്ങളും. തേൽ തീരത്തെ അമാത്ഘർ ആണ് പർവ്വതദ്വാരക എന്ന് ഇതെല്ലാം വെച്ച് തീരുമാനിച്ചു.

അമാത് (ഒമാത്) അർദ്ധവൃത്താകൃതിയിലുള്ള ഒരു പർവ്വതസാനുവിലാണ്. നിറയെ പുരാതനശേഷിപ്പുകളും ക്ഷേത്രങ്ങളും ചിതറിക്കിടക്കുന്നു. തുഷ്ടികരനു ശേഷം പർവ്വതദ്വാരക ഉപേക്ഷിക്കപ്പെട്ടിരിക്കണം. (സാഹു) എന്നാൽ ഭാനുരാജന്റെയും സാമന്തധാരണരാജന്റെയും ലിഖിതം സാഹുവിന്റെ ഈ വിചാരം ശരിയല്ലെന്ന് കാണിക്കുന്നു.

## 10. വിദർഭ,കോസലം, അജന്ത,ശിർപൂർ, റജീം.




ഡൊണാൾട് എം സ്റ്റഡ്നർ 5, 6 നൂറ്റാണ്ടുകളിലെ വടക്കെ ഇന്ത്യയിലേയും ഡെക്കാനിലേയും ഇന്ത്യൻകലകളെ നിരൂപണം ചെയ്തിട്ടുണ്ട്.ഇക്കാലത്ത് വാകാടകരും ഗുപ്തന്മാരും

മറ്റ് രാജവംശങ്ങളുമാണ് ഇന്ത്യയുടെ മിക്ക ഭൂഭാഗവും ഭരിച്ചിരുന്നത്. ദൂരം, ഭരണം ഇവയെ മാനിക്കാത്ത വിധം ഇന്ത്യയുടെ രണ്ടറ്റത്തുമുള്ള ശിൽപ്പങ്ങൾ സമാനഗുണം കാണിക്കുന്നതായി അദ്ദേഹം അഭിപ്രായപ്പെടുന്നു ഉദാഹരണമായി സാരനാഥ്, മഥുര, അജന്തഗുഹകളിലെ 19,26ലെ ബുദ്ധ പ്രതിമകളാണ് അദ്ദേഹം ചൂണ്ടിക്കാട്ടുന്നത്. അതേ സമയം അവയുടെ വ്യത്യസ്തതകളും ചൂണ്ടിക്കാട്ടുന്നു. പ്രാദേശികവും ശിൽപ്പിയുടെ വ്യക്തിപരവുമായ ആശയങ്ങളുടെ വ്യത്യസ്തത ഭൂഖണ്ഡത്തിലെ പൊതുവായ ശിൽപ്പ ശാസ്ത്രസമാനതകളെ സമന്വയിച്ചതാണ് ഈ ഒറിജിനാലിറ്റിക്ക് കാരണം. പരസ്പരം ആശയസംവേദനം നടത്തുന്ന നിരവധി പ്രാദേശിക കലാകാരന്മാരുടെ കൂട്ടായ്മ ഇതിനെ പരിപോഷിപ്പിക്കുന്നു. കാരുക്കളെന്ന ശിൽപ്പികൾ (പഞ്ചജനം) ഇപ്രകാരം തങ്ങളുടെ തനിമ കലാപരമായി നിലനിർത്തിക്കൊണ്ട് രാഷ്ട്രത്തിന്റെ ശിൽപ്പശാസ്ത്രത്തനിമയെ പരിപോഷിപ്പിച്ചു. വേദത്തിന് ബ്രാഹ്മണരെന്നപോലെ ശിൽപ്പ, ക്ഷേത്രകലക്ക് ഈ വിശ്വകർമ്മജരുടെ സംഭാവന വളരെ വലുതാണ്. തങ്ങളുടെ പ്രാദേശികമായ തനിമകളും ഗ്രന്ഥത്തിലെ അറിവുകളുമായി ഒരു സ്ഥലത്തുനിന്ന് മറ്റൊരു സ്ഥലത്തേക്ക് ദേശാടനം നടത്തി, പല രാജാക്കന്മാർക്കും വേണ്ടി ഇവർ മഹത്തായ കലാവിരുന്നുകളായി ക്ഷേത്രസമുച്ചയങ്ങൾ പണിതു. രാജവംശങ്ങൾ തമ്മിലുള്ള വൈവാഹികബന്ധങ്ങളും ഇത്തരം ദേശാടനങ്ങൾക്ക് നിമിത്തങ്ങ

ളായി ഭവിച്ചു. വാകാടകരും ഗുപ്തവംശവും തമ്മിലുള്ള വൈവാഹികബന്ധങ്ങൾ ഇത്തരം ഒന്നാണ്..

വാകാടകഗുപ്തഭരണത്തിൻകീഴിലല്ലാതെ സ്വതന്ത്ര മായി ഭരണം നടത്തിയിരുന്ന ദക്ഷിണകോസലത്തി ലും വാകാടകകലയോട് സാമാന്യത കാണുന്നത്, ഭരണമായിരുന്നില്ല , വൈവാഹികബന്ധവുമായിരു ന്നില്ല, കലാകാരന്മാരുടെ കൊടുക്കൽ വാങ്ങലുകളെ നിയന്ത്രിച്ചിരുന്നത്, അവരുടെ സ്വതന്ത്രമായ തീരു മാനങ്ങളും കലാബോധവുമായിരുന്നു എന്നതിന് തെളിവാണ്. ഇപ്പോൾ ഛത്തീസ് ഗർ എന്ന് വിളിക്കു ന്ന സ്ഥലമാണ് പഴയ ദക്ഷിണകോസലത്തിന്റെ കേന്ദ്രസ്ഥാനം. (മദ്ധ്യപ്രദേശ്). തെക്ക് ആരംഭിച്ച് വടക്കുകിഴക്കോട്ട് ഒഴുകി ബംഗാൾ ഉൾക്കടലിൽ ചേരുന്ന മഹാനദി കോസലത്തെ മറ്റു പ്രദേശങ്ങ ളിൽനിന്ന് ഭൂമിശാസ്ത്രപരമായി വേർതിരിക്കുന്നു. രാമായണ, മഹാഭാരതകഥകളിൽപോലും ഈ ഭൂഭാഗത്തിന്റെ ചരിത്രം ഉണ്ട്. മദ്ധ്യപ്രദേശ്, വടക്കേ ഡെക്കാൻ, പടിഞ്ഞാറെ ഒറീസ, വടക്കുപടിഞ്ഞാ റെ ആന്ധ്രപ്രദേശ് ഇവ കോസലത്തിലാണ് പെട്ടിരു ന്നത്. കോസലത്തിൽ ഒരു വാരാണസിയോ മഥുര യോ ഉജ്ജയിനിയോ ഇല്ല, ഒരു സാഞ്ചിയോ കൌ ശാംബിയോ വിദിശയോ ഇല്ല. ഉത്തരകോസലത്തെ പ്പോലെ ദക്ഷിണകോസലം മികവ് കാട്ടിയില്ല. ശരഭപുരീയന്മാരെന്ന രാജവംശം ശരഭപുരമെന്ന തലസ്ഥാനത്ത് ഭരണം ആരംഭച്ച ശേഷമാണ് ദക്ഷി ണകോസലത്തിലെ പൊളിറ്റിക്കൽ ചരിത്രം രേഖപ്പെ ടുത്തപ്പെടുന്നത്. അവർ പിന്നീട് ശ്രീപുരത്തേക്ക് (സിർപൂർ)തലസ്ഥാനം മാറ്റി. ഇവർക്കുശേഷം സോമവംശികളാണ് ശ്രീപുരം തലസ്ഥാനമാക്കി

ഭരിച്ചത്. എഡി 550 മുതലാണ് സോമവംശിഭരണം. ഇന്ദ്രബലനിൽനിന്ന് തുടങ്ങുന്ന ഈ സോമവംശം ശരഭപുരീയരെന്ന നാഗ,സോമവംശികളുടെ താവഴിതന്നെയാണ്. ഇന്ദ്രബലൻ കേരളത്തിലെ അമരാര്യകുലക്കാരനാണ്. മേഖല, ഉത്തരകോസല, മദ്ധ്യപ്രദേശിലെ ബ്രാഹ്മണി ഭാഗങ്ങളിലെ രാജാക്കന്മാരുമായി ഈ വംശത്തിന് വൈവാഹികബന്ധങ്ങളുണ്ട്. അമരാര്യവംശം ബിലാസ്പൂർ ജില്ലയിലെ മൽഹർ (മല്ലദ്) പ്രദേശത്ത് ഒരു ശാഖയിൽനിന്നാണ് ഇവിടേക്ക് വന്നത് എന്ന് ലിഖിതത്തിൽനിന്ന് മനസ്സിലാവുന്നു.( മൽഹറിലെ പുരാവസ്തുശേഖരം താഴെ.)



Malhar: sealings with legend, Period II to IV







*Malhar: Silver portrait Satavahana Coin of Vasishthiputra Pulumavi, B, Silver Roman portrait Dinar-*



വാസിഷ്ഠിപുത്രപുലുമാവിയുടെ നാണ്യം.ദീനാർ.

# ഹോമകുണ്ഡം


Malhar exposed view of kunda


standing female figurine
red ware and black ware pottery
CMS
സീതാബാരി റെജിം






*Ramtek, Nagpur : Varaha Temple; Trivikrama Temple*

ശ്രീപുരത്തുനിന്ന് ഭരിച്ചവരിൽ പ്രധാനിയായ സോമവംശിരാജാവ് മഹാശിവഗുപ്ത ബാലാർജ്ജുനനാണ് ( എഡി 595-650) ശ്രീപുരത്തിലെ ലക്ഷ്മണക്ഷേത്രവും ആനന്ദപ്രഭാ വിഹാരവും ഇദ്ദേഹമാണ് പണിയിച്ചത്. അദ്ദേഹത്തിനുശേഷം 50 വർഷം കഴിഞ്ഞ് നളരാജവംശം ഭരിക്കുന്നു. 8ആം നൂറ്റാണ്ടിൽ കോസലത്തിന്റെ ചിലഭാഗങ്ങൾ( റജീമിനു ചുറ്റും ) ഇവരുടേതാണ്. എഡി 700ലെ റെജീമിലെ രാജീവലോചനക്ഷേത്രം നളവംശത്തിന്റേ താണ്.അവരുടെ( രാജാവ് വിലാസതുംഗന്റെ) ശിലാലിഖിതം ക്ഷേത്രത്തിലുണ്ട്. അവർ അധിക കാലം കോസലം ഭരിച്ചില്ല, പടിഞ്ഞാറെ ഒറീസയി ലേക്ക് നീങ്ങി.

വാകാടകരും ഗുപ്തരും അവരുടെ ലിഖിതങ്ങളിൽ പലപ്പോഴും കോസലം പിടിച്ചടക്കിയതായി പറയുന്നുണ്ട്. പക്ഷേ വ്യക്തമായ തെളിവുകളൊന്നും കിട്ടിയിട്ടില്ല. സമുദ്രഗുപ്തന്റെ അലഹബാദ് പ്രശസ്തിയിലാണ് കോസലം പിടിച്ചടക്കിയതായി

ആദ്യം കാണുന്നത്. എന്നാൽ ഡെക്കാനിൽനിന്ന് 5ആം നൂറ്റാണ്ടിൻ രണ്ടാംപകുതിയിലുള്ള രണ്ട് ലിഖിതം അക്കാലത്ത് കോസലം വാകാടകരുടേതാണെന്ന് കാണിക്കുന്നു. പൃഥ്വീസേന 2ആമന്റെയും (475-495) വത്സഗുൽമശാഖയിലെ ഹരിസേനന്റെയും (460-478) ) ഇക്കാലത്തെല്ലാം കോസലം ശരഭപുരീയരും സോമവംശികളുമാണ് ഭരിക്കുന്നത്. ഇവരുടെ ചരിത്രവും ക്രോണോളജിയും കേരളവാകാടക ബന്ധവും നേരത്തെ ഞാനെഴുതിക്കഴിഞ്ഞു.
വസതാപുത്രനായ മഹാശിവഗുപ്തബാലാർജ്ജുന കാലത്ത് വന്ന ഹുയാൻസാങ്ങ് അന്ന് ശ്രീപുരത്ത് 100 സംഘാരാമവും 70 ദേവാലയങ്ങളും ഉണ്ടെന്ന് എഴുതിയിട്ടുണ്ട്.. ബാലാർജ്ജുനനുശേഷവും ക്ഷേത്രങ്ങൾ നിർമ്മിക്കപ്പെട്ടിരുന്നുവെന്നതിന് ബിലാസ്പൂരിലെ പലരിയിലെ സിദ്ധേശ്വരക്ഷേത്രം തെളിവാണ്. ബിലാസ്പൂർ ജില്ലക്ക് തല എന്നാണ് പഴയ പേർ.

## തല

തലയിലെ രണ്ട് ക്ഷേത്രങ്ങളാണ് ഇപ്പോൾ പഠനവിധേയമാക്കിയിട്ടുള്ളത്. ദേവറാണിയും ജിത്താനിയുംഇതിലൊന്ന് ജയേശ്വരഭട്ടാരകക്ഷേത്രമാണെന്ന് അമരാര്യകുലത്തിലെ ശൂരബലന്റെ മല്ലർ ലിഖിതം വെച്ച് ബാജ്പേയി പറയുന്നു. ഇത് ശരിയെങ്കിൽ തലക്ഷേത്രങ്ങളിലൊന്ന് എഡി 500ലാവണം.ഹാൻസ് ബേക്കർ 1994ൽത്തന്നെ ഇത് പറയുന്നുണ്ട്. മല്ലറും തലയും 25 കിമീ വ്യത്യാസമേ ഉള്ളു. മൽഹർ ഛത്തിസ്ഗറ്ഹിലെ ഏറ്റവും പഴയ കേന്ദ്രമാണ്. ഒന്നാംനൂറ്റാണ്ട് ബിസിക്ക് മുമ്പ് ഉണ്ട്. ഇപ്പോൾ തലയിലുള്ള ക്ഷേത്രങ്ങൾക്ക് 480ന് ശേഷമുള്ള പഴക്കമേ നിശ്ചയിച്ചിട്ടുള്ളു. എന്നാൽ വള

രെ പുരാതനമായ സംസ്കൃതിയുടെ മെഗാലിത്തിക്ക് തിരുശേഷിപ്പുകൾ ഈ പ്രദേശത്തുനിന്ന് കിട്ടിയിട്ടുണ്ട്.

തല എന്നാൽ ശിരസ്സ്. തല എന്ന് കൂട്ടിയ ദേശനാമങ്ങൾ (തലപ്പള്ളിപോലെ) കേരളത്തിൽ ധാരാളമാണ്. രാജഭരണത്തിന്റെ ശിരസ്സായ തലസ്ഥാനനഗരി എന്ന് തലക്ക് അർത്ഥമുണ്ട്. തലയിലെ ഇക്കണോഗ്രാഫി വേറെ എവിടേയും ഇല്ലാത്ത തരമാണെന്ന് കണ്ടുപിടിച്ചിട്ടുണ്ട്. ഇവക്ക് കോസലത്തിലെ ലക്ഷ്മണക്ഷേത്രം പോലുള്ളവയോട് സാമ്യം ഇല്ല.രാമചന്ദ്രക്ഷേത്രത്തിലെ (റെജിം)വാതിലിനോടോ തുർത്തുരീയയിലെ തൂണുകളോടോ സാമ്യമില്ല. ശിൽപ്പങ്ങളുടെ ഗുണമേന്മ, വളരെ വലിയ നിർമ്മിതികളെന്നിവ ശിൽപ്പിക്ക് ശാസ്ത്രത്തിലുള്ള അവഗാഹം കാണിക്കുന്നു. ചില മോട്ടിഫുകൾക്ക് ഗുപ്തകലയുമായി സാമ്യം ജോവന്ന വില്യംസ് ചൂണ്ടിക്കാട്ടുന്നു. ഉദാഹരണത്തിന് ദേവരാണിക്ഷേത്രത്തിലെ ഇരട്ട കീർത്തിമുഖം ഇന്ത്യയിൽ മറ്റെങ്ങുമില്ല എന്നാണവർ പറയുന്നത്. ഒരു യോദ്ധാവ് രണ്ട് മകരങ്ങളെ ഒരുമിച്ച് സവാരിചെയ്യുന്നതും ഇന്ത്യയിലെ മറ്റൊരു ക്ഷേത്രത്തിലുമില്ല എന്നവർ പറയുന്നു(ഇന്ത്യയിലെ എല്ലാ ക്ഷേത്രവും കാണാത്തതുകൊണ്ട് ഇതിലൊരു അഭിപ്രായം പറയാനാവുന്നില്ല). മൂക്കും പുരികവും ഗൌളീരൂപമായ രാക്ഷസാകാരമായ പുരുഷന്റെ രൂപവും അപൂർവ്വമെന്ന് ചൂണ്ടിക്കാട്ടുന്നു. ദേവറാണി ക്ഷേത്രത്തിന് തെക്കേ ഇന്ത്യയിലെ ക്ഷേത്രങ്ങളോടുള്ള സാമ്യം എന്തുകൊണ്ട് എന്ന്

പറയാൻ സാധിക്കുന്നില്ല എന്നും അവർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ബക്കർ വിദർഭയിലേയും തലയി

ലേയും ശിൽപ്പസാമ്യം ,ഗുപ്തകലയുമായ സാമ്യം ഇവ ദേവറാണിക്ഷേത്രത്തിൽ പറയുന്നു. തലയിലെ മകരം, ഗണങ്ങൾഇവ വാകാടകഗുപ്തശൈലിയെ അനുസ്മരിപ്പിച്ചാലും തനതായ ഒറിജിനാലിറ്റി ഉള്ള വയാണെന്ന് പറയുന്നുണ്ട്. അദ്ദേഹം അധിഷ്ഠാന ത്തിലെ ചെറിയ മൃഗങ്ങളുടെ ആവിഷ്കരണരീതി യെ എടുത്തുപറയുന്നത് ശ്രദ്ധേയമാണ്. അവ അപ്രതീക്ഷിതമായ രീതിയിൽ, പെട്ടെന്ന് രണ്ട് വള്ളികൾക്കിടയിലോ , പ്രവേശനദ്വാരത്തിലോ (ജിത്താനി) ഒക്കെ പ്രത്യക്ഷപ്പെടാം. നീണ്ട വാൽ , ചുമരിലെ വിള്ളലുകൾക്കിടയിലോ മറ്റോനിന്ന് വീണ്ടും കാണാം. (ഈ രീതി പട്ടാമ്പി കൈത്തളി നേത്രിമംഗലത്ത് ഉണ്ട്) ചെറിയ മൃഗത്തെ പിന്തുട രുന്ന വലിയത് (പാമ്പും എലിയും) ദേവറാണി ക്ഷേത്രത്തിലുള്ള പോലെ കേരളക്ഷേത്രങ്ങളിലുണ്ട് എന്നത് ശ്രദ്ധിക്കണം. കല്ലിൽനിന്ന് പാമ്പിന്റെ ശരീ രഭാഗങ്ങൾ ഇഴഞ്ഞുവരുന്നപോലെ ത്രിമാനമായി ട്ടാണ് സൃഷ്ടി. ഇത്തരം കാര്യം ശിൽപ്പശാസ്ത്രപു സ്തകങ്ങളിൽനിന്നല്ല സ്വന്തം മനോധർമ്മത്തിൽനി ന്നാണ് കലാകാരന്മാർ ഉണ്ടാക്കുന്നത്. വയനാടുമു തൽ  മലബാർ മുഴുവനും ഇങ്ങനെയുള്ള മനോധ ർമ്മകലാനൈപുണ്യം എനിക്ക് കാണാനായിട്ടുണ്ട്. ഇത്തരം മനോധർമ്മശിൽപ്പങ്ങൾ സൌന്ദര്യം കൂട്ടു ന്നു, ത്രിമാനകൽപ്പന തരുന്നു, കല്ലിന്റെ ഏകതാനസ്വ ഭാവത്തെ അഥവാ മോണോട്ടണിയെ ഭേദിക്കുന്നു. നർമ്മവും സ്വാഭാവികതയും കലർത്തി ശിൽപ്പി യുടെ വ്യക്തിത്വത്തെ പ്രകാശിപ്പിക്കുന്നു. പിൽക്കാ ലത്തെ കോസലകലയിൽ ഇതിന്റെ സൌകുമാര്യം നഷ്ടപ്പെട്ടതായി ,സ്വാഭാവികത പോയതായി ബക്കർ കാണുന്നു. എന്നാലും.  അവ ഉണ്ട് എന്നത് ആ

പ്രദേശത്തിന്റെ തനിമയുടെ തുടർച്ചയായിത്തന്നെ കണക്കാക്കാം. തലയിലെ ലക്ഷ്മണക്ഷേത്രം വാതിലിൽ മിഥുനങ്ങളുടെ ഇടയിൽ എലിയെ പിന്തുടരുന്ന പാമ്പിനെ കാണുന്നത് ഇത്തരം ശിൽപ്പമനോധർമ്മങ്ങലിൽ ആദ്യകാലത്തേതായി കണക്കാക്കുന്നു. പാമ്പും എലിയും (നാഗം,മൂഷകൻ) തലമുറകളായി ഇന്ത്യയിലെ ശിൽപ്പികളുടെ വിഷയമാണെന്ന് ബക്കർ രേഖപ്പെടുത്തുന്നു.(കേരളത്തിലെ ഭരണവും നാഗവംശവും മൂഷകവംശവും തന്നെയാണ്). രാമചന്ദ്രക്ഷേത്രത്തിലെ കുരങ്ങന്മാരും തേളും തൂണിനോട് പറ്റിപ്പിടിച്ച ചിത്രം ബക്കർ പറയുന്നുണ്ട്. ഇത് പിന്നീട് രാജീവലോചനക്ഷേത്രത്തിലും ഉപയോഗിച്ചതായി കാണുന്നു  രാജീവലോചനക്ഷേത്രത്തിലെ പടിഞ്ഞാറെ ഗോപുരവാതിലിൽ നീണ്ട പാമ്പും രണ്ട് പുരുഷന്മാരും സസ്യജാലത്തിനിടയിൽ കാണാം ഈ ശൈലിയും 18 ഋഷിമാർ ഇരിക്കുന്ന രീതി യിലുള്ള പത്മമെഡാലിയനും ഇവിടത്തെ പഴയ ക്ഷേത്രങ്ങളിലേക്ക് വന്നത് അടുത്തുള്ള പാണ്ഡവ ബക്കാര ഗുഹകളിലെ മ്യൂറലുകളിൽ നിന്നാണ് എന്നത് സവിഷേഷശ്രദ്ധ ആകർഷിക്കുന്നു.



റെജിം രാമചന്ദ്രക്ഷേത്രവാതിൽ

തല ഗുപ്തശൈലിയാണെങ്കിൽ, വാതിലും രണ്ട് തൂണും വാകാടകശൈലിയാണ് കടം വാങ്ങിയിരിക്കുന്നത്. അജന്തയിലെ മോട്ടിഫുകളെ സ്വീകരിച്ചിരിക്കുന്നു. അജന്തയിലെ ഓരോ വാതിലിലും വ്യത്യസ്തമോട്ടിഫുകളാണ്.അവ ഗുപ്ത,ഡക്കാൻ സമന്വയമാണ്. വിദർഭയിലും കോസലത്തിലും ഒരേ ശിൽപ്പിസമൂഹം തന്നെയാണ് നിർമ്മിതികൾ ചെയ്തിരുന്നത്. രാജീവലോചനക്ഷേത്രത്തിനടുത്ത് 17, 18 നൂറ്റാണ്ടിൽ പണിത താരതമ്യേനെ പുതിയ ക്ഷേത്രമാണ് രാമചന്ദ്രക്ഷേത്രം..രണ്ട് വരി 8 തൂണുകളുണ്ട്. ദ്വാരപാലകരും നദീദേവതകളും വളരെ വലുതായി മനുഷ്യരുടെ സൈസിലാണ് കൊത്തിയിരിക്കുന്നത്. മുമ്പിലെ രണ്ട് തൂണിന് ഒന്ന് ചതുരവും മറ്റേത് വൃത്തവുമാണ്. മണ്ഡപം രാജീവലോ

ചനക്ഷേത്രത്തിലും ലക്ഷ്മണക്ഷേത്രത്തിലും ഇതു പോലെത്തന്നെയാണെന്നും ഇത്തരം മണ്ഡപം ഗുപ്തവാകാടകശൈലിയല്ലെന്നും പറയുന്നു. (എന്നാ ലിത് കേരളശൈലിയാണെന്നത് ശ്രദ്ധിക്കണം). പഴയ ക്ഷേത്രത്തിലും പുതിയ ക്ഷേത്രത്തിലും കേരളശൈ ലിമണ്ഡപമാണ്. അതായത് ലക്ഷ്മണക്ഷേത്രകാലം മുതൽ കോസലത്തിലേത് കേരളശൈലിയിലുള്ള നിർമ്മിതികളാണ്. നടുവിൽ മകരമുള്ള മെഡാലി യൻ അജന്തമോട്ടിഫ് ആണ്. എന്നാലത് ഒരിക്കലും റജീമിലെ വാതിലിലുള്ളപോലെ അജന്തയിൽ ഉപ യോഗിച്ചിട്ടില്ല. വിദർഭയിലാരംഭിച്ച് കോസലത്തി ലേക്ക് പോയ ശൈലിയെന്ന് ഈ മകരമെഡാലി യനെ വിളിക്കുന്നു. ഇത് തലയിലില്ല, ശ്രീപുരത്തെ അനന്തപ്രഭവിഹാരത്തിൽ എഡി 500ൽ ഉണ്ട്. റജീ മിലുമുണ്ട്( മുള്ളുള്ള വള്ളികൾക്കിടയിൽ വാതി ലിൽ). അജന്തയിൽ അൽപ്പമായും ഗുപ്തകാ ലത്ത് ധാരാളവും കാണുന്ന മോട്ടിഫ് ആണിത്. ലക്ഷ്മണ ക്ഷേത്രകാലമാവുമ്പോഴേക്കും ഈ മോട്ടിഫിന്റെ ഉപ യോഗം കുറഞ്ഞുവന്നു. നാഗവും എലിയും ലോസ ഞ്ച്, ചതുരമോട്ടിഫുകളും പ്രാദേശികപ്രാധാന്യം ഉള്ളവയാണ്.

## ദേവറാണിക്ഷേത്രം

മഹാനദിയുടെ കൈവഴിയായ മണിയാരിനദീതീര ത്ത് സ്ഥിതി ചെയ്യുന്നു.(യൂണിവേഴ്സിറ്റി ഓഫ് ടെക്സാസ് സ്റ്റെഡ്നർ എ സിക്സ്ത് സെഞ്ചറി ടെംബിൾ ഫ്രം കോസല). ബാദാമിയിലെ ശിവാലയ ങ്ങളിലെന്ന പോലെ മദ്ധ്യഭാഗത്തെ നിച്ച് ചുമരിൽ നിന്ന് പുറത്തേക്ക് ഉന്തിനിൽക്കുന്നില്ല. എന്നാൽ മഹാമണ്ഡപത്തിലെ നിച്ചുകളിൽ വലിയ ശിൽപ്പ

ങ്ങളുണ്ട്. മാമല്ലപുരത്തെ അർജ്ജുനരഥത്തിലും നിച്ച് പുറത്തേക്ക് തള്ളി, അതിൽ വലിയ ശില്പങ്ങളുണ്ട്. വളയംകുട്ടരഥം (മാമല്ലപുരം) തലയിലെ ക്ഷേത്രത്തോട് കൂടുതൽ സാമ്യമുണ്ട്. അതിൽ നടുവിലെ നിച്ച് താണും ഇരുവശത്തും നിച്ചുകൾ ഉന്തിയുമാണ്.


Devarani temple SW view Bilaspur MP

അധിഷ്ഠാനവും തെക്കേ ഇന്ത്യൻ ക്ഷേത്രങ്ങളോട് സാമ്യം പുലർത്തുന്നു. ഏറ്റവും പഴയ തെക്കേ ഇന്ത്യൻ ക്ഷേത്രങ്ങളിലെ അധിഷ്ഠാനത്തിന്റെ മൂല ഉന്തിനിൽക്കുന്നവയാണ്. കേരളത്തിലെ ക്ഷേത്രങ്ങ ളും തമിഴ്നാട്ടിലെ മാമല്ല പുരത്തെ ക്ഷേത്രങ്ങളും ഡക്കാനിലെ ജംബുലിംഗക്ഷേത്രവും (എഡി 699) ഈ ശൈലി കാണിക്കുന്നുണ്ട്. ചാലൂക്യക്ഷേത്രങ്ങ ളിൽ ഇത് സ്ഥിരം ശൈലിയാണ്. മകരരൂപങ്ങൾ, വലിയ നിച്ചുകൾ, അധിഷ്ഠാനം ഇവ ഉൾപ്പെടെ സകലവും തെക്കേ ഇന്ത്യയിലെ പാരമ്പര്യമാണ് കോസലത്തിലും കാണിക്കുന്നത്. പ്രധാനപ്രവേശ നദ്വാരവും വടക്കേ ഇന്ത്യയിലെ ക്ഷേത്രങ്ങളുടേതു

പോലെയല്ല പ്രവേശനദ്വാരത്തിലും ഇടനാഴിയിലും ഉള്ള ശിൽപ്പങ്ങൾ വളരെ ഗുണമേന്മയോടെ കൊത്തിയിരിക്കുന്നതും തെക്കേ ഇന്ത്യയിലേതു പോലെയാണ്. എങ്കിലും ചില ഗുപ്ത മോട്ടിഫുക ളെ ഉൾപ്പെടുത്തിയിട്ടുണ്ട്.


Devarani Rear side view from west


Base Adhishtana SW corner







താഴത്തെ ഭാഗത്ത് ഗംഗായമുനമാരെ കൊത്തിയിരിക്കുന്നു. (നദീജലദേവതമാർ).




ഇവരുടെ ശൈലിക്ക് ഗുപ്തകലയോടാണ് സാമ്യം. വാതിലിലെ ശ്രീമുഖത്ത് ഗജലക്ഷ്മിയും ഇരുവശവും വള്ളികളും അലങ്കാരപ്പണികളും ഉണ്ട്






കങ്കാളമൂർത്തിയുടെ കഥ കൂർമ്മപുരാണത്തിലു ള്ളതാണ്. കഥ ഇന്ത്യയിലാകെ പ്രചാരത്തിലുണ്ടെ ങ്കിലും ചോളകാലത്തെ തെക്കേ ഇന്ത്യയിലാണ് ഈ രൂപം കൊത്തിവെക്കുന്നത്. തലയിൽ കാണുന്ന ഈ രൂപം ഇന്ത്യയിലെ ഏറ്റവും പുരാതനമായ കങ്കാള മൂർത്തി എന്ന് കരുതാവുന്നതാണ്. ബ്രഹ്മാവിന്റെ

തല അറുത്ത ഭൈരവശിവൻ അതുമായി വാരാണ സിയിലേക്ക് തീർത്ഥാടനത്തിനു പോയ കഥയിലാണ് കങ്കാളമൂർത്തി വരുന്നത്. തല ബ്രഹ്മശിരസ്സ് ആ ണോ. ചോളന്മാരും ഇവിടത്തെ ജനതയും എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു. സുന്ദരനും ചെറുപ്പക്കാരനും നഗ്നനുമായ ഭിക്ഷാടനമൂർത്തിയായി ഭൈരവൻ വിഷ്ണുലോകത്തെത്തി. അവിടെ വെച്ച് ദ്വാരപാ ലകനായ വിഷ്വക്സേനനെ വധിച്ച് ശിരസ്സ് തന്റെ ദണ്ഡത്തിന്മേലുറപ്പിച്ചു. പാപവിമോചനത്തിന് വാ രാണസി വരെ തീർത്ഥാടനം പോകാൻ വിഷ്ണു വാണ് ഉപദേശിച്ചത്. വാരാണസിയിലെ കപാല വിമോചനതീർത്ഥത്തിലെത്തിയപ്പോൾ കപാലം അപ്രത്യക്ഷമായി എന്നാണ് കൂർമ്മപുരാണം പറ യുന്നത്. നടുവിലെ നഗ്നനായ ഭിക്ഷാടനമൂർത്തി അക്ഷമാല ധരിച്ചിട്ടുണ്ട്. ഭൂതഗണങ്ങളെ ചുറ്റും കാണാം. വലംകയ്യിലാണ് അക്ഷമാല.ഇടംകയ്യിൽ ദണ്ഡ് (കങ്കാളദണ്ഡം).ഗ്രന്ഥപ്രകാരം ചതുർഭുജമാണ്. മുമ്പിലെ വലംകയ്യിൽ പ്രഹാരം (യഷ്ടി) ഇടംകയ്യി ൽ ഢമരു (ഢക്കാ). ഇവിടെ അവ്യക്തമാണ്. വല ത്തോട്ട് തിരിഞ്ഞ്, ഇടംകാൽ മടക്കിയ നിൽപ്പ് യാത്രാദിശ വാരാണസിയാണെന്ന് സൂചിപ്പിക്കുന്നു. ഭിക്ഷാടനമൂർത്തിയേക്കാൾ കുറവാണ് തെക്കേ ഇന്ത്യയിലും കങ്കാളമൂർത്തിശിൽപ്പങ്ങൾ. ചോള കാലത്തിനു മുമ്പ് കങ്കാളമൂർത്തിശിൽപ്പങ്ങലില്ല. ഭിക്ഷാടനമൂർത്തി ആലംപൂരിൽ അതിനുമുമ്പ് രണ്ട് ശിൽപ്പമുണ്ട്.

നടുവിലെ ചക്രരൂപമായ മെഡാലിയനിൽ 15 രൂപ മുണ്ട്. വലംകൈ മുന്നിലെ രൂപത്തിന്റെ ശിരസ്സി ൽവെച്ച് കുന്തിച്ചിരിക്കയാണ്. ഇവരുടെ കാലു കളും കയ്യുകളും നാഗരൂപമാക്കാൻ ശ്രദ്ധിച്ചിരി

ക്കുന്നു(പാണ്ഡവബക്കാരെ ഗുഹാചിത്ര മോഡൽ)



ഗുഹാചിത്രത്തിൽ ഋഷിരൂപം ഇല്ല. എന്നാൽ ശൈലി ഇതാണ്..കങ്കാലരൂപത്തെ അനുഗമിച്ച രുദ്രഗണികമാരുടെ (ഋഷിക) പതിമാരായ ഋഷിമാരെ ഇവർ പ്രതിനിധീകരിക്കുന്നു. 15 നിത്യകളുടെ ഭർത്താക്കന്മാരായ ഭൈരവരെന്നും കരുതാം.



തെക്കുവശത്തെ സ്ലാബിലെ സ്ത്രീ മാലയും ചെറിയ പൂപ്പാത്രവും പിടിച്ചിരിക്കുന്നു. മുകളിൽ രണ്ടുക യ്യും ഉയർത്തി സ്ലാബ് താങ്ങുന്ന യക്ഷരൂപം ഉണ്ട്. പാർശ്വത്തിൽ 2 വരി വള്ളികൾ. പുറത്ത് ഉള്ളത് ഒരു ദണ്ഡത്തിന്മേൽ ചുറ്റിയ രീതിയിലാണ്. ഗുപ്ത കലയിൽ ഈ മോട്ടിഫ് കാണാറുണ്ട്. പ്രവേശനദ്വാ രത്തിൽ വലിയ ചതുരഅധിഷ്ഠാനത്തിലുള്ള അല ങ്കാര ചിത്രം 5 അർദ്ധമെഡാലിയനുകളെ കാണിക്കു ന്നു (വടക്കുഭാഗത്ത്). മകരശിരസ്സ് പുറത്തേക്കും , വള്ളികൾ ഇരുവ ശത്തേക്കും ആയിട്ടാണ് ചിത്രീക രിച്ചിരിക്കുന്നത്.

ജിത്താനിയും ദേവറാണിയും ഒരേകാലത്ത് ഉണ്ടാക്കിയവയാണ്. എന്നാൽ ജിത്താനിയുടെ അവശിഷ്ഠം ദേവറാണിയുടേതുപോലെ കാണുന്നില്ല. വളരെ അധികം നശിപ്പിക്കപ്പെട്ടിരിക്കുന്നു. ശേഷിച്ച ഭാഗങ്ങൾ അതിന് ദേവറാണിയിൽനിന്നുള്ള വ്യത്യാസം കാണിക്കുന്നുണ്ട്. മൂന്ന് ആമലകികൾ കാണാനുണ്ട്. വടക്കേ ഇന്ത്യയിലും ഇവ ഉള്ള ക്ഷേത്രങ്ങളുണ്ടായിരുന്നു. റായ്പൂർജില്ലയിലെ ശിർപൂരിലെ തുർത്തുരീയയിലെ 2 തൂണുകൾ അജന്തയിലേതു പോലെയാണ്. (വാകാടക).

## 11. ചതുഷഷ്ഠിയോഗിനികൾ:-

അഷ്ടശക്തികളുടെ അഷ്ടഭാഗമായി 64 യോഗിനിമാർ സഹായികളായി വർത്തിക്കുന്നു.സംസാരസൃഷ്ടികാലത്ത് സർവ്വവും ഈ സഹായിശക്തികളിലൂടെ സൃഷ്ടിക്കുന്നു.സംഹാരകാലത്ത് സർവ്വവും വിലയിക്കുമ്പോൾ ഇവയും ആദിശക്തിയിൽ ലയിക്കുന്നു. പുനർസൃഷ്ടികാലത്ത് വീണ്ടും പ്രഭവിക്കുന്നു.ഈ സംസാരലോകത്തിൽ എത്രയെത്ര മാതൃ ശക്തിരൂപങ്ങളുണ്ടോ,അവയെല്ലാം ആദിശക്തിയുടെ വിവിധഭാവങ്ങൾ മാത്രമാണ്,വിഭിന്നശക്തികളല്ല. ഓരോന്നും ആദിശക്തിയുടെ അംഗദേവതകളാണ്.

1. ബഹുരൂപാ
2. താരാ
3. നർമ്മദാ
4. യമുനാ

5. ശാന്തി
6. വാരുണി
7. ക്ഷേമങ്കരി
8. ഐന്ദ്രി
9. രണവീരാ
10. വാരാഹി
11. വാനരമുഖി
12. വൈഷ്ണവി
13. കാലരാത്രി
14. വൈദ്യരൂപാ
15. ചർച്ചികാ
16. വേതാളി
17. ഛിന്നമസ്തകാ
18. വൃഷഭാനനാ
19. ജ്വാലാകാമിനി
20. ഘടവാരാ
21. കരകാലി
22. സരസ്വതി
23. വിരൂപാ
24. കൌവേരി
25. ഭാലുകാ
26. നാരസിംഹി

27. വിരജാ
28. വികടാനനാ
29. മഹാലക്ഷ്മി
30. കൌമാരി
31. മഹാമായാ
32. രതി
33. കർക്കരി
34. സർപ്പശ്യാ
35. യക്ഷിണി
36. വിനായകി
37. വിന്ദുയാവാലിനി
38. വീരകുമാരി
39. മാഹേശ്വരി
40. അംബികാ
41. കാമായനി
42. ഘടാഭാരി
43. സ്തുതി
44. കാലി
45. ഉമാ
46. നാരായണി47. സമുദ്രാ
48. ബ്രാഹ്മി
49. ജ്വാലാമുഖി

50. ആഗ്നേയി
51. അദിതി
52. ചന്ദ്രകാന്തി
53. വായുവേഗാ
54. ചാമുണ്ഡാ
55. മൂർത്തി
56. ഗംഗാ
57. ധൂമാവതി
58. ഗാന്ധാരി
59. സർവ്വമംഗലാ
60. അജിതാ
61. സൂര്യപുത്രി
62. വായുവീണാ
63. അഘോരാ
64. ഭദ്രകാലി

യോഗിനീമന്ത്രബീജത്തിന്റെ അധിഷ്ഠാത്രി ശ്രീലളിതാംബികയാണ്. ഫലം തരുന്നതും അവളാണ്. കുലയോഗിനി ലളിതയാണ്. യോഗിനീമന്ത്രത്തിന്റെ ആദ്യവും അവസാനവും ഓം നമശ്ശിവായ എന്നും ഉരുവിടണം.ശിവലിംഗത്തിൽ അഷ്ടഗന്ധസഹിതം അരി തൂവണം

**യോഗം,യോഗസൂത്രം,യോഗി,യോഗിനി - യോഗം യോഗിനിയുടെ പ്രവൃത്തി(കർമ്മം)**

4 യോഗിനീക്ഷേത്രം 2 മദ്ധ്യപ്രദേശിലും 2 ഒറീസയിലും. ഹീരാപ്പൂരും റാണിപൂർഝാരിയയിലും 64 യോഗിനീ ശിൽപ്പം ഉണ്ട്. .

മാർക്കണ്ഡേയപുരാണം കവചസ്തോത്രം - നവദുർഗ്ഗ,അഷ്ടമാതൃക,യോഗിനിമാരുടെ വിവരണം ഇവ തരുന്നു. .7ആം നൂറ്റാണ്ടുമുതലേ മാർക്കണ്ഡേയപുരാണം ലഭ്യമാണ്.

ലളിതാസഹസ്രനാമം 32 എണ്ണം നദി 7 സപ്തമാതൃകയും മഹാലക്ഷ്മിയും ഹീരാപ്പൂരിലുണ്ട് .(ഇക്കണോഗ്രാഫി) 7-8 നൂറ്റാണ്ടുമുതലുണ്ട്.

ഏകം ബ്രഹ്മം .സ ആത്മാ അംഗാനി ദേവതാ എന്ന വേദസങ്കൽപ്പപ്രകാരമാണ് താന്ത്രികമായ ദേവതാസങ്കൽപ്പം. ഓരോ അംഗത്തിനും ഓരോരോ പ്രവൃത്തി(കർമ്മം)ഉണ്ട്. ഏതെങ്കിലും പ്രത്യേക ആവശ്യത്തിന് ഏതെങ്കിലും പ്രത്യേകരൂപത്തെ പ്രത്യേകസാധകൻ തന്റെ അഭിരുചിക്കനുസരിച്ച് ആവാഹിക്കുമ്പോഴാണ് താന്ത്രികമായ ദേവതാസങ്കൽപ്പം ഉണ്ടാവുന്നത്. നിഗൂഢസിദ്ധികൾക്കായി ആവാഹിക്കപ്പെടുന്ന പ്രത്യേകരൂപമുള്ള ദേവതമാരാണ് യോഗിനി എന്ന നാമം കൊണ്ട് അറിയപ്പെടുന്നത്. ലളിതാസഹസ്രനാമത്തിലെ ദേവി കുലയോഗിനിയാണ്. അവളെ 64 യോഗിനിമാർ പൂജിക്കുന്നു.ഓരോന്നും കോടികോടിവീതം അസംഖ്യം. ശക്തിയുടെ 2 ഭാവം സമവായിനിശക്തി (ചിഛക്തി,ശിവ)സംവിത്ത് സ്വയംപ്രകാശം,ഏകം ), പരിഗ്രഹശക്തി.(ജഡ,ബിന്ദു).ബിന്ദുവിന്റെ ശുദ്ധരൂപം മഹാമായ (മഹാ.യോഗിനി). അശുദ്ധമായ (64 യോഗിനി) ജ്ഞാനം 3 ആയി പിരിയുന്നു.ദർശക, ദൃശ്യ,ദർശനം ദർശനപ്രവൃത്തി കുലയോഗിനിയുടേ

താണ്. ഈ പ്രവൃത്തി കൊണ്ട് ഏകയായ ദേവി ജ്ഞാനി,ജ്ഞാനം, അറിയപ്പെട്ട വസ്തു ഇവയെ ബന്ധിപ്പിക്കുന്നു(യോഗം ചെയ്യുന്നു)

മഹായാഗക്രമാരാദ്ധ്യ . 64 യോഗിനിമാരാൽ ധ്യാനിക്കപ്പെടുന്നു.രഹസ്യധ്യാനവിഷയം.

സാകിനി മൂലാധാരം വശഷസ. ബിന്ദു.
വരദ,ശ്രീ ,ഷാരദ,സരസ്വതി 4

കാകിനി സ്വാധിഷ്ഠാനം ബഭമയരല 6
ബന്ധിനി ,ഭദ്രകാളി,മഹാമായ,യശസ്വിനി,രാകാ,ലം ബോഷ്ഠി

ലാകിനി മണിപൂരം കഖഗഘങ,ചഛജഝഞ,തഥ. 12
കാളരാത്രി,ഖണ്ഡിത,ഗായത്രി,ഘണ്ഡാകർഷിണി,നഗ, ചണ്ഡ,ഛായ,ജയ,ഝങ്കാരിണി, ജ്ഞാനരൂപ, തങ്കഹ സ്ത,ഥങ്കാരിണി

ദാഗിനി വിശുദ്ധി. 16 സ്വരം . അമൃത,ആകർഷി ണി, ഇന്ദ്രാണി, ഈശാനി, ഉമ,ഊർദ്ധ്വകേശി, ഌദ്ര, ൡകര,ലുകര,ലൂകാര, ഏകപാദ,ഐശ്വര്യാത്മിക, ഓങ്കാര,ഔഷധി , അംബിക, അക്ഷര.

ഹാകിനി ആജ്ഞ. ഹക്ഷ
ഹംസവതി,ക്ഷേമങ്കരി(ക്ഷേമവതി) സംവിത്
ദിവ്യജ്ഞാനനേത്രം തുറക്കുന്നു. 2 (ആകെ 40)

യാകിനി സഹസ്രാരം വർണ്ണമാല 51 അക്ഷരവ ർണ്ണവും

ഹീരാപ്പൂരിലെ ശിൽപ്പങ്ങൾ നിൽക്കുന്നു, വാഹന മുണ്ട്. റാണിപ്പൂർഝാരിയയിലെ രൂപം നൃത്തം

വെക്കുന്നു. ജബൽപൂരിനടുത്തെ വേദാഘട്ടിൽ ലളിതാസനത്തിലിരിക്കുകയാണ്.

പ്രധാനയോഗിനികൾ സപ്തമാതൃകകളാണ്. മറ്റു ള്ളവ അവയിൽനിന്ന് ജനിച്ചത്. 8 മാതൃക -64 ആവുന്നു. 11ആം നൂറ്റാണ്ടുവരെ യോഗിനിമാരും സപ്തമാതൃകകളും തമ്മിലുള്ള ഈ ബന്ധം അറിവുണ്ടായിരുന്നു.

ബ്രാഹ്മി,മാഹേശ്വരി,കൌമാരി,വൈഷ്ണവി, വാരാഹി,ഐന്ദ്രി(ഇന്ദ്രാണി),ചാമുണ്ഡ.ഈ 7 പേരോടു ചണ്ഡിക ചേർന്ന് അഷ്ടമാതൃക.
മഹാലക്ഷ്മിയുംചേർന്ന് 9 മാതൃക. -9 നൂറ്റാണ്ടിലെ ഹിരാപ്പൂരിലെ ക്ഷേത്രത്തിൽ ഇവയെല്ലാം ഉണ്ട്. സപ്തമാതൃക്കളും മഹാലക്ഷ്മിയും ചേർന്നത് വിശ്വമാതൃക്കളെന്നും അറിയുന്നു.

ഹരപ്പയിലെ സപ്തമാതൃകാസീൽ. വൃക്ഷാരാധന യും സപ്തമാതൃകാരാധനയും ബിസി 3500 മുതലേ ഉണ്ട്.എന്ന് കാണിക്കുന്നു.

ലിപിതരു,കൽപ്പതരു ,സ്വശരീരത്തെ ലിപിതരുവും കൽപ്പതരുവുമായി ധ്യാനിച്ച് കുണ്ഡലിനീപരദേവത യെ ഉണർത്തുന്ന രീതി.

## ശാരദാതിലകം 6-12 പടലം

മാതൃകാപരിചയം വർണ്ണതനുവാണ് മാതൃക.പ്രകൃ തിഭൂതമാണ് മാതൃകാശരീരം ഭൂതലിപിവർണ്ണം.
മാതൃകാവർണ്ണജ്ഞാനം ജ്ഞാനശക്തിയേയും വിശ്വ ബോധത്തേയും പ്രസരിപ്പിക്കുന്നു. വർണ്ണതനുവായ മാതൃകാമന്ത്രദേവത സരസ്വതി. ഋഷി ബ്രഹ്മാവ്.
ഛന്ദസ് ഗായത്രി. രൂപം അ മുതൽ ക്ഷ വരെ 51 വർണ്ണം ന്യസിക്കുന്ന ലിപിതരു . (വൃക്ഷം). ഭൂത

ലിപികളാലാണ് ലിപിതരുസ്വരൂപം. ഭാരതത്തിന്റെ അക്ഷരദേവത ഭാരതി. അവളുടെ നവശക്തി മേധ, പ്രജ്ഞ,പ്രഭ, വിദ്യ,ധീ, ധൃതി,സ്മൃതി,ബുദ്ധി, വിദ്യ (വാഗീശ്വരി) പീഠത്തിലാവാഹിച്ചിരുത്തി വർണ്ണപത്മാസനം നൽകി മൂലമന്ത്രത്താൽ സങ്കൽപ്പിച്ച് അംഗാദിആവരണം നൽകി സപരിവാരപൂജ.

ആദ്യം അംഗപൂജ, പിന്നെ മാതൃകാപൂജ, പിന്നെ അഷ്ടശക്തിപൂജ, പിന്നെ 32 ശക്തിപൂജ, പിന്നെ 64 ശക്തിപൂജ, പിന്നെ ലോകപാലരും ശക്തികളും , പുറത്ത് ആയുധങ്ങളും -

8ആം പടലം മഹാലക്ഷ്മീ,ശ്രീ . സരസ്വതി വർണ്ണേശ്വരി ശ്രീ കാമേശ്വരി . സരസ്വതി വർണ്ണതരു ,മഹാലക്ഷ്മി കൽപ്പതരു

9ആം പടലം ഭുവനേശ്വരി സർവ്വേശ്വരി സരസ്വതിയും ശ്രീയും അന്തർഗ്ഗതം. കാമധുക്ക് കാമധേനു . ഹരിഹരാത്മകസ്ത്രീപുരുഷപ്രകൃതിപുരുഷരൂപം ഹ്രീം.

10 ത്വരിത പുരുഷാർത്ഥസിദ്ധി വേഗം ലഭിക്കാനുള്ളത്. അമഠശ്രീമന്ത്രം

11
ദുർഗ്ഗ

1. ബഹുരൂപ
2. താര
3. നർമ്മദ
4. യമുന
5. ശാന്തി
6. വാരുണി
7 .ക്ഷേമങ്കരി
8. ഐന്ദ്രി
9 വാരാഹി
10 രണവീര
11. വാനരമുഖി
12. വൈഷ്ണവി
13. കാളരാത്രി
14 വൈദ്യരൂപ
15.ചർച്ചിക
16. വേതാളി
17. ഛിന്നമസ്തക
18 വൃഷഭവാഹന
19. ജ്വാലാകാമിനി
20 ഘടവര
21. കരകാളി
22. സരസ്വതി
23. വിരൂപ
24. കാവേരി
25 ഭാലൂക
26. നാരസിംഹി
27. വിരജ
28. വിഘടന
29 മഹാലക്ഷ്മി
30 കൌമാരി
31. മഹാമായ
32. രതി
33 കർക്കരി
34 സർപ്പാഢ്യ
35. യക്ഷിണി
36. വിനായകി
37 വിന്ധ്യാബാലിനി(വാസിനി)
38. വീരകുമാരി
39. മാഹേശ്വരി
40. അംബിക
41. കാമിയാനി
42 ഘടഭരി
43 സ്തുതി
44. കാളി
45. ഉമ
46. നാരായമി
47 സാമുദ്ര
48 ബ്രഹ്മാണി
49. ജ്വാലാമുഖി
50. ആഗ്നേയി
51. അദിതി
52. ചന്ദ്രകാന്തി
53. വായുവേഗ
54. ചാമുണ്ഡ
55. മൂർത്തി
56. ഗംഗ
57. ധൂമാവതി
58. ഗാന്ധാരി
59. സർവ്വമംഗല
60. അജിത
61. സൂര്യപുത്രി
62. വായുവീണ
63. അഘോര
64. ഭദ്രകാളി.





ലജ്ജാഗൌരി



*paved ancillary passage, B, steps leading to ancillary passage*




*Sisupalgarh: A, brick revertment of northern flank, B, laterite based north flank*

